THE
# CHURCH WEEKLY

വാല്യം 19 | 1965 നവംബർ 21 | ലക്കം 46

**THOUGHT FOR THE WEEK**

"From thee all skill and
science flow
All pity, care, and love
All calm and courage,
faith and hope,
O pour ,hem from above."

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

നവംബർ 21 വചനിപ്പിൻെറ ഞായറാഴ്ച

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| ആറു മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ.

# സഭയുടെ സന്യാസാശ്രമങ്ങൾ

പ്ളാനിംഗ് കമ്മിററി പ കാതോലിക്കാബാവാ തിരുമനസ്സിലെ ശ്രദ്ധക്ഷണിച്ചുകൊണ്ടു സമർപ്പിച്ച നിവേദനത്തിൽ പറഞ്ഞിരിക്കുന്ന വിഷയങ്ങളെക്കുറിച്ചാണ് കഴിഞ്ഞ ഏതാനും ലക്കങ്ങളിൽ ഞങ്ങൾ പ്രതിപാദിച്ചുകൊണ്ടിരുന്നത്. സഭാ കേന്ദ്രആപ്പീസ്, ഭദ്രാസനങ്ങൾ, ഇടവകകൾ എന്നിവയെക്കുറിച്ചു പരാമർശിച്ചശേഷം സഭയിലെ സന്യാസാശ്രമങ്ങളെക്കുറിച്ചു ചുരുക്കമായി കമ്മിററി ചൂണ്ടിക്കാണിക്കുന്നത് ഇങ്ങനെയാണ്:

"പ്രാർത്ഥന, ഉപവാസം, ലളിതജീവിതം എന്നിവയെ അടിസ്ഥാനപ്പെടുത്തിയാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ അവയുടെ വേദശാസ്ത്രവും ആദ്ധ്യാത്മിക ചിന്തയും കെട്ടിപ്പടുത്തിരിക്കുന്നത്. സഭയെ പ്രവർത്തിപ്പിക്കുന്നതിനാവശ്യമായ ശക്തി ഉൽപാദിപ്പിക്കുന്ന പവ്വർഹൗസ് ആയിട്ടാണ് നമ്മുടെ സന്യാസാശ്രമങ്ങൾ വർത്തിച്ചിരുന്നത്. നമ്മുടെ പുണ്യാത്മാക്കളെ ഓരോന്നായി നാം കബറടക്കിക്കഴിഞ്ഞു. ഇന്നത്തെ ആശ്രമങ്ങളുടെ സ്ഥിതി അകത്തെ ജീവനുള്ള കക്ക മാററിയ ശേഷം അവശേഷിക്കുന്ന ഓടുപോലെയായിട്ടുണ്ട് അവയുടെ ആദ്ധ്യാത്മികാഗ്നി അപകടകരമായ തോതിൽ ചൂടുകുറഞ്ഞു തണുത്തുപോയി. കാലം ചെയ്ത പുണ്യവാന്മാരുടെയും പുണ്യവതികളുടെയും പ്രാർത്ഥനകളെമാത്രം നാം ആശ്രയിച്ചുകഴിഞ്ഞാൽ മതിയൊ? അവരുടെ പ്രാർത്ഥനമൂലം ലഭിക്കുന്ന കൃപകൊണ്ടു ജീവിച്ചാൽ മതിയൊ?"

വളരെ ചിന്തോദ്ദീപകമായ ചോദ്യങ്ങൾ കൊണ്ടാണ് ആ വിഷയം അവസാനിപ്പിച്ചിരിക്കുന്നത്. സുറിയാനിസഭയുടെ അന്ത്യോഖ്യൻ ചരിത്രത്തിൽനിന്നു പല ദയറാകളെയും പുണ്യവാന്മാരെയും പററി നമുക്കു വായിച്ചറിയാം. ആറാമത്തെ തുബ്ദേനിൽ കുറെ പേരുകൾ നാം സ്മരിക്കുന്നുണ്ട്. മലങ്കരസഭയിൽ പരുമല തിരുമേനിയൊഴിച്ചാൽ മററാരെയും പററി ജനങ്ങൾ പൊതുവെ സ്മരിക്കാറില്ല. അദ്ദേഹത്തിൻെറ പ്രാർത്ഥനയിൽ അഭയം പ്രാപിക്കുന്നവർ സഭയിൽ ധാരാളമുണ്ട്. മററു ചിലരെക്കുറിച്ചും അറിവും അനുഭവവും വച്ചു അപൂർവമായി സ്മരിക്കയും മദ്ധ്യസ്ഥപ്രാർത്ഥനയിൽ അഭയം തേടുകയും ചെയ്യുന്നുണ്ടായിരിക്കാം. എന്നാൽ ഓർത്തഡോക്സുസഭയുടെ ജീവനാഡിയായി വർത്തിച്ചിരുന്നതു സന്യാസാശ്രമങ്ങളാണ്. നൂറുകണക്കിനും ആയിരക്കണക്കിനും ഭക്തരായ സന്യാസികൾ ജീവിതനിഷ്ഠകളിലും, ധ്യാനത്തിലും സേവനവൃത്തിയിലും കഴിച്ചു ദയറാകൾ ഇന്നു കേവലം പുരാതന ചരിത്രസ്മാരകങ്ങളായി അവശേഷിക്കുകയാണ്.

ദയറാപ്രസ്ഥാനം നമ്മുടെ സഭയിൽ പുനരുദ്ധരിക്കാൻ ചില ബലഹീനശ്രമങ്ങൾ നടക്കാതിരുന്നിട്ടില്ല. സമീപകാലചരിത്രത്തിൽ അതിനേററവും വലിയ ഉദാഹരണമായി ഓർക്കാവുന്നതു ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനി ആരംഭിച്ച ബഥനി ആശ്രമമാണ്. കുറെക്കാലം സഭയിൽ ഒരു നവചൈതന്യം അതു വരുത്തുന്നതായി തോന്നി. പക്ഷെ ഈവാനിയോസ് തിരുമേനിയുടെ സഭാപരിവർത്തനത്തോടുകൂടി അതിനു കടുത്ത ഒരു പ്രഹരം ലഭിച്ചു. എങ്കിലും പുണ്യജീവിതനിരതനായിരുന്ന മാർ തേവോദോസ്യോസ് തിരുമേനിയുടെ ഭക്തിനിഷ്ഠകളും സേവന ജീവിതവും ആ സ്ഥാപനത്തിലെ ഒരു കെടാവിളക്കായി തുടർന്നതുകൊണ്ട് ആ സ്ഥാപനം നശിച്ചില്ല. തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ പത്തനാപുരത്തു ഒരു ദയറാ ഒരു വിധം ഭംഗിയായി നടക്കുന്നുണ്ട്. അതിലെ പുരോഹിതന്മാർ അദ്ധ്യാപകരായും മററും സേവനം നടത്തുന്നുണ്ട്, പിന്നെ പേരിനു ചില ദയറാകളും സെമിനാരികളും ഇല്ലാതില്ല. വിവാഹം ചെയ്തിട്ടില്ലാത്ത ഒന്നോ രണ്ടോ പട്ടക്കാർ അവിടെ ഉണ്ടെന്നുംവരും. ഇല്ലെന്നുംവരും. അവിടെ "പ്രാർത്ഥനയും ഉപവാസവും, ലളിതജീവിതവും" ഒന്നുമല്ല കാണുന്നത്. മെത്രാപ്പോലീത്തമാരുടെ അരമനകളിൽ ഒന്നുരണ്ടു് അവിവാഹിതരായ വൈദികരെ കണ്ടേക്കാമെങ്കിലും അവർക്കു ഭരണപരമായ കാര്യങ്ങളിലായിരിക്കും ശ്രദ്ധ.

പ്രാർത്ഥനയുടെയും ധ്യാനത്തിൻെറയും, ഉപവാസത്തിൻെറയും ലളിതജീവിതത്തിൻെറയും സേവനനിരതത്വത്തിൻെറയും കേന്ദ്രങ്ങളാണ് ദയറാകൾ എന്നുള്ള ധാരണ തന്നെ മാറിപ്പോയിരിക്കയാണ്. പ്രയാസങ്ങളിലും മനോവൈഷമ്യ

# ഫാ. സി. ഇ. ജോർജ്ജ്-ഒരു മാതൃകാപുരോഹിതൻ

.ഫാദർ എം. വി. ജോർജ്ജ്

സെപ്തംബർ 28–ാനു ബുധനാഴ്ച രാവിലെ എട്ടര മണിക്കു വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളജ് ആശുപത്രിയിൽ വച്ചു നിര്യാതനായ ഫാ. സി.ഇ. ജോർജ് എന്റെ അറിവിൽ പെട്ട മററല്ലാ പട്ടക്കാരെക്കാളും ഒട്ടും പിമ്പിലല്ലാത്ത ഒരു ആദ്ധ്യാത്മിക ചൈതന്യത്തിന്റെ ഉറവിടമായിരുന്നു. 1952–ൽ ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ ഞങ്ങൾ ഒരുമിച്ചു പഠിപ്പിക്കുവാനാരംഭിച്ചപ്പോൾ മുതൽ എനിക്ക് അദ്ദേഹത്തെ അടുത്തറിയാനും കൂടുതൽ അറിയുന്തോറും കൂടുതൽ ബഹുമാനിപ്പാനും ഇടയായിട്ടുണ്ട്. വെല്ലൂരിൽ ഞാൻ ഹേർണിയാ ഓപ്പറേഷനു പോയപ്പോൾ ഏകനായി അവിടെ ചെല്ലുവാൻ കാരണം സ്വസഹോദരതുല്യം എന്നെ സ്നേഹിച്ച ജോർജച്ചൻ അവിടത്തെ ഓർത്തഡോക്സ് പള്ളിവികാരിയായിരുന്നതുകൊണ്ടത്രെ. ഒരു ഉത്തമ ചാപ്ളയിനെപ്പോലെയും മാതൃകാവികാരിയെപ്പോലെയും ഒൻപതു വർഷത്തോളം അവിടെ അദ്ദേഹം സേവനമനുഷ്ഠിച്ചിട്ട് 1962 ജനുവരിയിൽ രോഗിയായി വെല്ലൂർ വിട്ട സമയത്തും അദ്ദേഹത്തെ നാട്ടിലേക്കു യാത്രയാക്കുവാനായി ഞാൻ ബാംഗ്ളൂരിൽനിന്നു അവിടെ ചെന്നിരുന്നു. അദ്ദേഹം മങ്കഴി പള്ളിവികാരി ആയിരുന്നപ്പോഴും വിശ്രമാർത്ഥം വീട്ടിൽ വന്നു താമസിച്ചപ്പോഴും ഞങ്ങൾ പരസ്പരം കുമ്പസാരപിതാക്കന്മാരായി അടുത്ത് ഇടപെടുകയും ഹൃദയംഗമമായി പരസ്പരം സ്നേഹിക്കുകയും ചെയ്തിട്ടുണ്ട്.

അദ്ദേഹം ചരമം പ്രാപിച്ച ദിവസം വൈദികസെമിനാരി വൈസ് പ്രിൻസിപ്പൽ ഫാദർ കെ. പിലിപ്പോസ് ഉച്ചനമസ്കാരസമയം അദ്ദേഹത്തിന്റെ മരണവാർത്ത വിദ്യാർത്ഥികളെ അറിയിച്ചുകൊണ്ടു ചെയ്ത ചെറു പ്രസംഗത്തിൽ അവർ തമ്മിൽ കോളജു മുതലുള്ള പരിചയത്തെ അനുസ്മരിച്ചുകൊണ്ട് ഫാ.സി.ഇ. ജോർജ് 'Correct' ആയി ജീവിച്ച ഒരു പട്ടക്കാരനായിരുന്നു എന്നു പറയുകയുണ്ടായി. ആ പ്രസ്താവന അതുപോലെ സമ്മതിക്കാത്തവർ അദ്ദേഹത്തെ അടുത്തറിയുന്നവരിൽ ആരും ഉണ്ടായിരിക്കയില്ല. ഒരു ഉദാഹരണം പറയാം. അദ്ദേഹവും സ്വസഹോദരനും കൂടി വെല്ലൂരിൽനിന്നു നാട്ടിലേക്കു പോരുന്ന സമയത്ത് അദ്ദേഹത്തിന്റെ ലഗേജ് സ്വസഹോദരന്റെ ടിക്കററിനോടു ചേർത്തു പരിഗണിച്ചാൽ കൂടുതൽ ചാർജ്ജു കൊടുക്കുവാൻ ആവശ്യമില്ലാത്തതായിരുന്നു. എങ്കിലും അദ്ദേഹം അതിനു സമ്മതിച്ചില്ല. അദ്ദേഹത്തിന്റെ ലഗേജ് തൂക്കിച്ചിട്ട് ഒരാൾക്ക് അനുവദിച്ച തൂക്കത്തിൽ കൂടുതലുണ്ടായിരുന്നതിന് അദ്ദേഹം അതിന്റെ ശരിയായ ചാർജ് റയിൽവേക്കു കൊടുത്തു. ഇതുപോലെയായിരുന്നു അദ്ദേഹത്തിന്റെ സകല പണ്ണിടപാടുകളും പെരുമാററങ്ങളും. വെല്ലൂരിൽ ചെന്ന് ചികിൽസാവേളയിലും അനന്തരം തിരിച്ചു നാട്ടിൽപോരുവാനും വിഷമിച്ച അനേകം മലയാളികളെ സാമ്പത്തികമായി സഹായിക്കേണ്ട ചുമതല അദ്ദേഹത്തിനുണ്ടായിരുന്നു. അതിനു വേണ്ടി അദ്ദേഹം ഒരു ഫണ്ടുണ്ടാക്കി അവസാന പൈസവരെ കണക്കെഴുതി അർഹരായവർക്ക് അർഹതയനുസരിച്ചു കൊടുക്കയും ചെയ്തു. വെല്ലൂർ ആശുപത്രിയുടെ ചരിത്രത്തിൽ അനേക സഭകളിൽപ്പെട്ട പല പട്ടക്കാരും ആശുപത്രി രോഗികൾക്കു സേവനമനുഷ്ഠിച്ചിട്ടുണ്ടെങ്കിലും ഫാദർ സി. ഇ. ജോർജിനെപ്പോലെ ബഹുമാന്യനും ആദരണീയനും പ്രയോജനപ്രദമായ സേവനമനുഷ്ഠിച്ചവനുമായ മറേറതെങ്കിലും ഒരു പട്ടക്കാരൻ അവിടെ ഉണ്ടായിട്ടില്ലെന്നു വെല്ലൂരിൽ ആയിരുന്നവരിൽനിന്നുതന്നെ ഞാൻ നേരിട്ടു കേട്ടിട്ടുണ്ട്. അദ്ദേഹംതന്നെ ഒരു ആസ്ത്മാരോഗി ആയിരുന്നിട്ടും വെല്ലൂർതന്നെ അദ്ദേഹത്തിന്റെ ആസ്ത്മയ്ക്ക് അന്തം വരുത്തിയിരുന്നു. അദ്ദേഹ

(ശേഷം 10–ാം പേജിൽ)

---

ളിലും കഴിയുന്ന സഭാംഗങ്ങൾക്ക് ആശ്വാസത്തിനുവേണ്ടി പോകാവുന്ന ദയറാകൾ ചൂണ്ടിക്കാണിച്ചു കൊടുക്കാൻ ആർക്കു കഴിയും. പ്രാർത്ഥനാജീവിതം ഒരു ദൈവവിളിയായിക്കരുതി മററുള്ളവർക്കുവേണ്ടി സ്നേഹപൂർവം പ്രാർത്ഥിക്കാൻകഴിയുന്ന ശിക്ഷണമുള്ള ദയറാക്കാരും അല്ലാത്തവരും ഉള്ള സഭയ്ക്കു ചൈതന്യരഹിതമായി വർത്തിക്കാൻ സാധിക്കയില്ല. മററുള്ളവരുടെ ഭാരങ്ങളും വൈഷമ്യങ്ങളും വഹിച്ചുകൊണ്ടു ദൈവസന്നിധിയിൽ മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്ന സ്നേഹസമ്പന്നരും വിശുദ്ധജീവിതം നയിക്കുന്നവരുമുള്ള ദയറാകൾ സഭയുടെ പൗവർഹൗസ് തന്നെയാണ്. „വെറുതെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നവരെക്കാൾ എത്രയൊ നല്ലവരാണ് ജീവിതത്തിലെ പ്രാരംബ്ധങ്ങളിലേർപ്പെട്ടു കഴിയുന്നവർ,, എന്നോ അല്ലെങ്കിൽ „വെറും പ്രാർത്ഥനയല്ല ആവശ്യം സേവനമാണാവശ്യം., എന്നൊ സാധാരണ പറഞ്ഞുകേൾക്കാറുള്ള അഭിപ്രായങ്ങളാണ്. അത്തരം അഭിപ്രായപ്രകടനങ്ങളിൽ അർദ്ധസത്യങ്ങൾ അടങ്ങിയിട്ടുണ്ടായിരിക്കാം. എന്നാൽ പ്രാർത്ഥനാജീവിതത്തിന്റെയും ദയറാകളുടെയും വിശിഷ്ടമായ പ്രയോജനങ്ങൾ അറിയാത്തവരാണങ്ങനെ പറയുന്നത്. രോഗികൾക്കും മനോഭാരങ്ങൾ ചുമക്കുന്നവർക്കുംവേണ്ടി ദൈവതിരുസന്നിധിയിൽ സ്നേഹപൂർവ്വം പ്രാർത്ഥനകൾ അണയ്ക്കുന്ന കേന്ദ്രങ്ങളാണ് ദയറാകൾ എങ്കിൽ അവ ഈശ്വരചൈതന്യകേന്ദ്രങ്ങളാണ്. അവ സന്ദർശിക്കുന്നവർക്കും അവിടത്തെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ അഭയം തേടുന്നവർക്കും അവകൊണ്ടു ലഭിക്കുന്ന പ്രയോജനം അമൂല്യമായിരിക്കും. അങ്ങനെയുള്ള ദയറാപ്രസ്ഥാനം വിജയിക്കണമെങ്കിൽ ശിക്ഷണത്തിനും പ്രതിഷ്ഠാജീവിതത്തിനും വില കല്പിക്കുന്നവരായിരിക്കും അവയിൽ ചേരുന്നത്.

പക്ഷേ ശിക്ഷണമെന്നതു സുറിയാനിസഭയുടെ ഒരു വിശിഷ്ടഗുണമോ പാരമ്പര്യമോ അല്ലാതായിത്തീർന്നിട്ടുണ്ട്. ദയറായിൽ ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും ശിക്ഷണവിധേയരായിരിക്കണം. അനുസരിക്കാൻ ബാദ്ധ്യതയുള്ള അംഗങ്ങളെക്കാൾ ശിക്ഷണവും പ്രതിഷ്ഠാജീവിതവും ആശ്രമാദ്ധ്യക്ഷനിലുണ്ടാവണം. നിയമങ്ങൾക്കും ഭരണവ്യവസ്ഥകൾക്കും അതീതനായി അദ്ധ്യക്ഷൻ വർത്തിച്ചാൽ അവിടെ ശിക്ഷണം പ്രായോഗികമായിത്തീരുകയില്ല. ദയറാകളിൽ നേതൃസ്ഥാനത്തിരിക്കാൻ എല്ലാവർക്കും കൗതുകവും ആഗ്രഹവും കാണും. അതുകൊണ്ട് അല്പം കഴിവും സ്വാധീനശക്തിയുമുണ്ടെന്നു തോന്നിയാൽ സ്വന്തം ഒരു ദയറാ ആരംഭിക്കണമെന്നോ, ഒരു പള്ളിതുടങ്ങി ആരുടെയും അധികാരം വകവയ്ക്കാതെ കഴിഞ്ഞുകൂടണമെന്നോ ആഗ്രഹിക്കുന്ന രീതിയാണ് പലരിലും കാണുന്നത്. ഉള്ള ഒരു ദയറായിൽ അനുസരിക്കുന്ന ശിഷ്യനായി കഴിഞ്ഞുകൂടാൻ പലരും ആഗ്രഹിക്കുകയോ, സന്നദ്ധത പ്രദർശിപ്പിക്കുകയോ ചെയ്യുന്നില്ല. മിക്ക ദയറാകളിലും ആശ്രമാദ്ധ്യക്ഷന്മാർ ശിക്ഷണബോധമുള്ളവരാണെന്നുള്ള വിശ്വാസം അവിടത്തെ അംഗങ്ങൾക്കുണ്ടാകാത്തതായിരിക്കാം ദയറാകളിൽ അംഗത്വം വർദ്ധിക്കാത്തതിന്റെ ഒരു രഹസ്യം. ദയറാപ്രസ്ഥാനം സഭയിൽ അഭിവൃദ്ധിപ്പെടത്തക്കവണ്ണം ദയറാജീവിതം ആദ്ധ്യാത്മികമായി ആകർഷകമായിത്തീരാത്തത് അതിനു മറെറാരുകാരണമാകാം. ഏതായാലും ദയറാപ്രസ്ഥാനം പുനരുദ്ധരിക്കണമെന്നുള്ള കാര്യത്തിൽ സഭ ശ്രദ്ധപതിപ്പിക്കേണ്ടത് അത്യാവശ്യമാണ്. മെത്രാപ്പോലീത്തമാരുടെ തെരഞ്ഞെടുപ്പു വരുമ്പോൾ വലിയവിഷമം കൂടാതെ അതു നടത്തുന്നതിനും ദയറാക്കാരുടെ മഹനീയസംഘം സഭയിൽ ഉണ്ടായിരിക്കുകയാണുവേണ്ടത്.

# ഭാര്യയും ഭർത്താവും സഹയാത്രക്കാർ

മിസ്സിസ് എ. ഇട്ട്യേര

ഭാര്യമാരേ, കർത്താവിനെന്നപോലെ സ്വന്തം ഭർത്താക്കന്മാർക്ക് കീഴടങ്ങുവിൻ...........

ഭർത്താക്കന്മാരേ, ക്രിസ്തുവും സഭയെ സ്നേഹിച്ചതുപോലെ നിങ്ങളുടെ ഭാര്യമാരെ സ്നേഹിപ്പിൻ.

(എഫേസ്യർ 5: 32.)

കർത്താവിനെന്നപോലെ കീഴടങ്ങുന്ന സ്നേഹവും, കർത്താവു സഭയെ സ്നേഹിക്കുന്നതുപോലെയുള്ള സ്നേഹവും ഒരു കുടുംബത്തിൻെറ അടിസ്ഥാനമായിത്തീരുമ്പോൾ അതു് ഒരു ക്രിസ്തീയ കുടുംബമായിത്തീരുന്നു. അതു ദൈവരാജ്യത്തിൻെറ ഒരു ഭാഗവുമാകുന്നു. അങ്ങനെയുള്ള ഒരു കുടുംബത്തിൻെറ അടിസ്ഥാന തത്വങ്ങളിൽ ഒന്നു നിസ്വാർത്ഥതയായിരിക്കും. കുടുംബത്തിലെ ഓരോ അംഗവും അവരവരുടെ കഴിവുകളെല്ലാം എല്ലാവരുടെയും നന്മയ്ക്കായി വിനിയോഗിക്കത്തക്കവണ്ണം സ്വന്ത ഇച്ഛകളും ആഗ്രഹങ്ങളും നിയന്ത്രിക്കും.

മാതാവും പിതാവും തമ്മിൽത്തമ്മിൽ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന കുടുംബത്തിലെ കുട്ടികൾ അതു കണ്ടു പഠിക്കുന്നു. അഭ്യസ്തവിദ്യനായ ഒരു ഭർത്താവും, നാലാംക്ലാസ്സുവരെ പഠിച്ചിട്ടില്ലാത്ത ഒരു ഭാര്യയും കൂടെ ഒരു കുടുംബജീവിതമാരംഭിച്ചു. എങ്കിലും ആ കുടുംബത്തിൽ ഭർത്താവും ഭാര്യയും ആയുള്ള ബന്ധം ആദർശപരമായിരുന്നു. എല്ലാ സംഗതികളും അവർ ഒരുമിച്ചാലോചിച്ചു തീരുമാനിച്ചു. ഭർത്താവു വായിച്ച പുസ്തകങ്ങൾ പലതും ഭാര്യയെ മലയാളത്തിൽ പരിഭാഷപ്പെടുത്തി കേൾപ്പിച്ചു. രാവിലെയും വൈകുന്നേരവും കുടുംബപ്രാർത്ഥന ആ കുടുംബത്തിലെ പതിവായിരുന്നു. മാതാവിൻെറ അറിവില്ലായ്മയെ ആക്ഷേപിച്ചു പിതാവു് ഒരിക്കലും സംസാരിക്കുമായിരുന്നില്ല. വിവേകവും, ദൈവവിശ്വാസവുംകൊണ്ടു് എല്ലാ കാര്യങ്ങളും ബുദ്ധിപൂർവമായി കൈകാര്യം ചെയ്യുന്ന ഒരു കൂട്ടുകാരിയായി അദ്ദേഹം ആ മഹതിയെ സ്വീകരിച്ചു. പ്രതികൂലസാഹചര്യങ്ങളിൽ തമ്മിൽതമ്മിൽ കുററപ്പെടുത്തുന്നതിനുപകരം അന്യോന്യം ഭാരങ്ങളെ വഹിച്ചു. പ്രയാസങ്ങളെ തരണം ചെയ്യുന്നതിനു ദൈവത്തിൻെറ വചനം ആ മാതാവു് കൈകാര്യംചെയ്യുന്നതിൽ കാണിച്ച വിശ്വാസം ആ കുടുംബത്തെ ധൈര്യപ്പെടുത്തി. അവരുടെ മക്കൾ ഓരോരുത്തരും അവരുടെ മാതാപിതാക്കന്മാരുടെ കുടുംബജീവിതത്തെ അനുകരിക്കുന്നതിൽ താല്പര്യം കാണിച്ചു. ഇതു് ഒരു യഥാർത്ഥ ചിത്രമാണു്

## സഹയാത്രക്കാർ

"Comrades on the Road" (സഹയാത്രക്കാർ) എന്നൊരു പുസ്തകം ബിഷപ്പ് പെക്കൻഹാം വാൽഷ് എഴുതിയിട്ടുണ്ടു്. ഒരു ക്രിസ്തീയ ഭർത്താവും ഭാര്യയും വിവാഹശേഷം ജീവിതയാത്രയ്ക്കായി കൈകോർത്തുപിടിച്ചിറങ്ങുകയാണെന്നത്രേ ബിഷപ്പ് സൂചിപ്പിക്കുന്നതു്. ആ യാത്രയുടെ ആരംഭത്തിൽ അവർ തമ്മിൽ തമ്മിൽ സ്നേഹിച്ചും, പ്രശംസിച്ചും, മറേറയാളിൻെറ നന്മ മാത്രം കണ്ടും നല്ല ആശയങ്ങളോടും, നിശ്ചയങ്ങളോടും മുമ്പോട്ടു പോകുന്നു. താമസിയാതെ വൈഷമ്യങ്ങൾ നേരിടേണ്ടി വരും. അപ്പോൾ ഒരുമിച്ചാലോചിച്ചു, പ്രാർത്ഥനയോടും ദൃഢസ്നേഹത്തോടും അവയെ നേരിടുന്നില്ലെങ്കിൽ ആ യാത്ര അനിയന്ത്രിതമായ ഒരു വള്ളം പാറയിൽ അടിച്ചു തകരുന്നതുപോലെയുള്ള അനുഭവമുണ്ടാകും.

പണത്തിൻെറ കാര്യത്തിൽ ഈ സഹകരണം വളരെ അത്യാവശ്യമാണു്. ഈ കാലത്തു പല പുരുഷന്മാരും ഉദ്യോഗമുള്ള സ്ത്രീകളെ വിവാഹം കഴിക്കുവാൻ താല്പര്യപ്പെടുന്നു. രണ്ടു പേരുടെയും ശമ്പളംകൊണ്ടു സുഖമായി കുടുംബം പോററുക എന്നതാണു് ഒരു ഉദ്ദേശ്യം. ജോലി വേണമെന്നാഗ്രഹിക്കുന്ന സ്ത്രീകൾ സ്വന്തമായി പണം സമ്പാദിക്കുമ്പോൾ ഒരു സുരക്ഷിതത്വം ഉണ്ടാകുമെന്നും കരുതാറുണ്ടു്. എന്നാൽ ഇങ്ങനെ പണം ലഭിക്കുന്നതുകൊണ്ടു മാത്രം സൗഭാഗ്യമുണ്ടാകുന്നില്ല എന്നതിനു പല ദൃഷ്ടാന്തങ്ങളുണ്ടു്.

## പണസമ്പാദനം

പുരുഷന്മാർ പണം സമ്പാദിക്കുകയും സ്ത്രീകൾ കുടുംബകാര്യങ്ങൾ അന്വേഷിക്കുകയും ചെയ്യുമ്പോൾ രണ്ടു പേരും തുല്യപ്രാധാന്യമുള്ള ജോലി ചെയ്യുന്നുവെന്നു മനസ്സിലാക്കുന്നതാണു സഹയാത്രക്കാരുടെ ചുമതല. അന്നന്നുണ്ടാകുന്ന ചെലവുകൾക്കുള്ള പണം മാത്രം, അതും കണക്കേല്പിച്ചശേഷം, ഭാര്യയുടെ കൈയിൽ കൊടുക്കുന്ന പതിവു് അഭ്യസ്തവിദ്യരായ ഭാര്യാഭർത്താക്കന്മാരുടെയിടയിൽപോലും കാണുന്നുണ്ടു്. അതിനാൽ അല്പം പണം സ്വന്ത ഇഷ്ടംപോലെ ചെലവു ചെയ്യുവാൻ ലഭിക്കാത്ത ഭാര്യമാരുണ്ടു്. അവർക്കു വേണ്ടുന്നതെല്ലാം ഭർത്താക്കന്മാർ കൊടുക്കും. ഒരുമിച്ചാലോചിച്ചു സൂക്ഷിച്ചു ചെലവഴിക്കുന്ന ഭാര്യമാർക്കുള്ളതിലധികം വസ്ത്രങ്ങളും ആഭരണങ്ങളും അവർക്കുണ്ടായേക്കാം. പക്ഷേ, സ്വർണ്ണക്കൂട്ടിൽ വച്ചു വളർത്തുന്ന പക്ഷിക്കു് ഏററവും നല്ല ഭക്ഷണം ലഭിച്ചാലും സ്വാതന്ത്ര്യത്തെ അതു കൂടുതൽ വിലമതിക്കുമെന്നുള്ളതിനു സംശയമില്ലല്ലോ. ഒരു കുടുംബത്തിൻെറ ഭാരങ്ങൾ വഹിച്ചുകൊണ്ടുപോകുന്ന സ്ത്രീ, പണം കൈകാര്യം ചെയ്യുവാനും അർഹയാണു്. അവിടെ തമ്മിൽ സഹകരിക്കുന്നതു് അത്യാവശ്യമാണു്.

ധാരാളം സാധനങ്ങൾ ഭാര്യയ്ക്കു കൊടുക്കുകയും, സുഖസമൃദ്ധിയിൽ ജീവിക്കുകയും ചെയ്യുമ്പോൾ ഇവയെല്ലാം എങ്ങനെയുണ്ടായി എന്ന ചോദ്യത്തിനു് "അതെന്തിനാ അന്വേഷിക്കുന്നതു്, സുഖമായി ജീവിച്ചാൽ പോരയോ" എന്നു ചോദിക്കുകയും, പ്രയാസങ്ങൾ വരുമ്പോൾ "തരുന്നതെല്ലാം ചെലവാക്കി, എങ്ങനെയാ ഇതെല്ലാം ഉണ്ടാകുന്നതെന്നു് ഒന്നന്വേഷിച്ചില്ലല്ലോ" എന്നു കുററപ്പെടുത്തുകയും ചെയ്യുന്ന ഭർത്താക്കന്മാരുമുണ്ടു്.

അതുപോലെതന്നെ കിട്ടുന്നതെല്ലാം ചോദ്യംചെയ്യാതെ സുഖമായി അനുഭവിച്ചിട്ടു പ്രയാസം വരുമ്പോൾ ഭർത്താക്കന്മാരുടെ സൂക്ഷ്മമില്ലായ്മയെപ്പററി കുററംപറയുന്ന ഭാര്യമാരുമുണ്ടു്.

## പണവിനിയോഗം

അതിനു പകരം, പണം ഇരുവരുടെയുമാണു്, ചെലവിടേണ്ടതു രണ്ടു പേരുംകൂടെ ആലോചിച്ചാണു വേണ്ടതു്, എന്ന പ്രമാണം രണ്ടു പേരെയും ചുമതലാബോധമുള്ളവരാക്കിത്തീർക്കുകയും സൗഭാഗ്യത്തിനു വഴിതെളിക്കുകയും ചെയ്യും. പണം ദൈവം നൽകിയതാണു്, ദൈവത്തിനു കണക്കേല്പിക്കേണ്ടതാണു്, എന്ന ചിന്ത വളരെ സഹായകരമായിരിക്കും.

ഭർത്താക്കന്മാർ പണം ഉണ്ടാക്കിയാലും ഭാര്യമാർ ഉണ്ടാക്കിയാലും അതു പൊതുസ്വത്താണു്. ഒരുമിച്ചാലോചിച്ചു കൈകാര്യം ചെയ്താൽ അതു് ഏററവുമധികം പ്രയോജനപ്പെടുത്താം.

ഇതോടുകൂടിത്തന്നെ, ലഭിക്കുന്നതിൻെറ പത്തിലൊന്നു് മാററി വച്ചു കൊടുക്കുന്നതിനുകൂടി ഓരോ ക്രിസ്തീയ കുടുംബവും പഠിക്കുന്നുവെങ്കിൽ ആ കുടുംബം സാക്ഷാൽ സന്തോഷമുള്ളതായിത്തീരും.

## കുട്ടികളുടെ നില

ഭർത്താവും, ഭാര്യയും ഉദ്യോഗത്തിനു പോകുന്ന കുടുംബങ്ങൾ ഇന്നു് നമ്മുടെയിടയിൽ ധാരാളമുണ്ടു്. ഒരു കുടുംബജീവിതം ക്രമീകരിക്കുന്നതുതന്നെ ഒരാളുടെ പൂർണ്ണ ശ്രദ്ധ ചെല്ലേണ്ട ജോലിയാണു്. അതിൻെറ കൂടെ ഉദ്യോഗവും കൂടെയായാൽ സ്ത്രീകൾക്കു വഹിക്കുവാൻ കഴിയുന്നതിൽ കൂടുതൽ ഭാരമാണെന്നു തോന്നിപ്പോകാം. പക്ഷേ വളരെ പ്രാ

# ക്രൈസ്തവസാഹിത്യവാരം നവംബർ 28 മുതൽ ആചരിക്കുന്നു

**ജോർജ്ജ് അലക്സാണ്ടർ (ക്രൈസ്തവസാഹിത്യസമിതി, തിരുവല്ല)**

മലയാള ക്രൈസ്തവ സാഹിത്യസമിതിയുടെ ആഭിമുഖ്യത്തിൽ ആണ്ടുതോറും നടത്തിവരാറുള്ള ക്രൈസ്തവസാഹിത്യവാരം ഈ വർഷം നവംബർ 28-ാം തീയതി മുതൽ ഡിസംബർ 4-ാം തീയതിവരെ നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു.

1964-ലെ സാഹിത്യവാരം മുൻവർഷങ്ങളെ അപേക്ഷിച്ച് ഒരു വമ്പിച്ച വിജയമായിരുന്നു എന്നു പ്രസ്താവിക്കുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. ഇതിൽ സഹകരിച്ച നൂറോളം ഇടവകകളിൽനിന്നായി 6000 രൂപ വില്പന ഇനത്തിൽ ഈടായി. സാഹിത്യസമിതിയുടെ പ്രവർത്തനങ്ങളിൽ സഹകരിക്കുന്ന വിവിധ സഭാവിഭാഗങ്ങളിലായി ആയിരത്തിലധികം ഇടവകകൾ ഉള്ളവയിൽ നൂറു ഇടവകകൾ മാത്രമാണ് ഈ ഉദ്യമത്തിൽ സഹകരിച്ചതു് എന്നതു് നിരാശാജനകമാണ്. കൂടുതൽ ഇടവകകൾ സഹകരിക്കുന്നപക്ഷം സാഹിത്യവാരത്തിലെ പുസ്തകവിതരണത്തിലൂടെ 10,000 രൂപ പിരിയുവാൻ ഒരു വിഷമവുമില്ല. ഈ വർഷം ആ ലക്ഷ്യം സാധിതപ്രായമായിത്തീരുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ദിവസേന ഗ്രന്ഥപാരായണാസക്തി നമ്മുടെ ജനങ്ങളിൽ വർദ്ധിച്ചുവരികയാണ്. സ്വന്തമായി ചിന്തിക്കുകയും, സ്വന്തമായി ആശയങ്ങൾ വായിച്ചറിഞ്ഞുധാരണകൾ രൂപവൽകരിക്കുകയും ചെയ്യുവാൻ വ്യക്തികൾ വ്യഗ്രതകാണിക്കുന്ന ഇക്കാലത്തു് അവരുടെ ചിന്തകളെ ശരിയായ പാതയിൽ തിരിച്ചുവിടുന്ന ഉത്തമ ഗ്രന്ഥങ്ങൾ പ്രചരിപ്പിക്കേണ്ടതു് എല്ലാ ക്രിസ്ത്യാനികളുടെയും ഉത്തരവാദിത്തമാണ്. ,,വായനയിൽ താല്പര്യമുള്ള ഒരു സഭ വളർന്നുകൊണ്ടിരിക്കും,, എന്നു ജോൺ വെസ്ളി പറഞ്ഞിട്ടുണ്ട്. ആ സഭ എണ്ണത്തിലും സ്വാധീനത്തിലും വളർന്നുകൊണ്ടിരിക്കും. ജനങ്ങൾ ആത്മിക ശക്തിയിൽ വളരുവാൻ ഉത്തമ ഗ്രന്ഥങ്ങൾ വളരെ സഹായിക്കും. അതുപോലെതന്നെ, അനേകം അക്രൈസ്തവർ ക്രിസ്തീയ ഗ്രന്ഥങ്ങളിൽക്കൂടി ക്രിസ്തുവിൻെറ പക്ഷത്തേക്കു വരുവാൻ ഇടയായിട്ടുണ്ട്.

ക്രൈസ്തവഗ്രന്ഥങ്ങളുടെ ഈ സാദ്ധ്യതകളെപ്പററി ജനങ്ങളെ അനുസ്മരിപ്പിക്കുന്നതിനും, ഗ്രന്ഥങ്ങൾ ഇടവകകൾതോറും വിതരണംചെയ്യുന്നതിനും, ക്രൈസ്തവസാഹിത്യ പ്രവർത്തനങ്ങൾക്കാവശ്യമായ പിൻബലം ആർജ്ജിക്കുന്നതിനും മാത്രമായിട്ടാണ് ആണ്ടുതോറും ക്രൈസ്തവസാഹിത്യവാരം സംഘടിപ്പിച്ചിട്ടുള്ളതു്. സാഹിത്യവാരാചരണത്തിൽകൂടി നമ്മുടെ ഇടവകകൾക്കു സഹായിക്കാം. ഉത്തമഗ്രന്ഥങ്ങൾ അക്രൈസ്തവ സ്നേഹിതന്മാർക്കു് സമ്മാനിക്കുവാനുള്ള ഒരു സന്ദർഭമായി ഇതു നമുക്കു് ഉപയോഗിക്കാം.

പുസ്തകങ്ങളുടെ വിതരണം സൗകര്യപ്രദമാക്കിത്തീർക്കുവാൻ സമിതി അനുവദിച്ചിട്ടുള്ള ആകർഷണീയമായ വ്യവസ്ഥകൾ ചുരുക്കമായി ഇവിടെ ചേർക്കുന്നു.

1. സാഹിത്യവാരവില്പനയ്ക്കായി സി. എൽ. എസ്സ്. പ്രസിദ്ധീകരണങ്ങളും മററും കടം കൊടുക്കും. വിൽക്കാതെ വരുന്ന പുസ്തകങ്ങൾ തിരികെ സ്വീകരിക്കും.

2. വില്പനയ്ക്കു 33 1/3% കമ്മീഷൻ നൽകും.

3. തൽസംബന്ധമായ എല്ലാ കണക്കുകളും സാഹിത്യവാരം കഴിഞ്ഞു രണ്ടാഴ്ചയ്ക്കകം തീർത്തിരിക്കേണ്ടതാണ്.

വ്യവസ്ഥകളുടെ വിശദവിവരങ്ങളും സാഹിത്യഞായറാഴ്ചയായി ആചരിക്കേണ്ട നവംബർ 28-ാം തീയതി ആരാധനയിൽ ഉപയോഗിക്കേണ്ട പ്രത്യേക പ്രാർത്ഥനകളും, പ്രസംഗക്കുറിപ്പുകളും, ക്രൈസ്തവസാഹിത്യസമിതിയുടെ തന്നാണ്ടത്തെ പ്രവർത്തനങ്ങളുടെ സംക്ഷിപ്തവിവരങ്ങളും അടങ്ങിയ ലഘുലേഖ യഥാസമയം ഓരോ ഇടവകയിലും എത്തിച്ചുകൊടുക്കുന്നതാണ്.

ഈ പരിപാടിയിൽ ഇടവകപ്പട്ടക്കാരുടെയും മററു് ഇടവക പ്രവർത്തകരുടെയും ആത്മാർത്ഥമായ സഹകരണം ഞങ്ങൾ പ്രത്യേകം അഭ്യർത്ഥിക്കുകയാണ്. ക്രൈസ്തവജനതയുടെ ആത്മികവളർച്ചയ്ക്കും അക്രൈസ്തവലോകത്തോടു് സഭയ്ക്കുള്ള ദൗത്യം നിർവ്വഹിക്കുന്നതിനും അപ്രധാനമല്ലാത്ത സ്ഥാനമുള്ള ഒരുപാധിയായി ഗ്രന്ഥങ്ങൾ കരുതപ്പെടുവാൻ അതിശീഘ്രം ഇടയാകട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു. അതിനു ക്രൈസ്തവസാഹിത്യവാരാചരണം സഹായകമായി ഭവിക്കണമെന്നാണ് ഞങ്ങളുടെ താല്പര്യം.

---

പത്നിയോടുകൂടെ രണ്ടു രംഗങ്ങളും കൈകാര്യം ചെയ്യുന്ന പലരുമുണ്ട്.

അങ്ങനെയാണെങ്കിലും ചെറിയ കുട്ടികളുള്ള കുടുംബങ്ങളിലെ അമ്മമാർ പകൽ മുഴുവൻ ജോലിക്കു പോകുമ്പോൾ കുഞ്ഞുങ്ങൾ വേലക്കാരുടെ കരുണയ്ക്കോ, ക്രൂരതയ്ക്കോ വിധേയരായിത്തീർന്നിട്ടു സുരക്ഷിതത്വ ബോധമില്ലാത്തവരായിത്തീർന്നേക്കാം. ഈ സംഗതിയും ഭർത്താവും ഭാര്യയും കൂടെ പ്രാർത്ഥനാപൂർവം ആലോചിച്ചു പ്രതിവിധി കാണേണ്ടതാണ്. കുറെ സമയത്തേയ്ക്കു ജോലി ചെയ്യുകയും ശേഷം സമയം കുട്ടികളോടുകൂടെ കഴിക്കുകയും ചെയ്യുവാനോ വീട്ടിലിരുന്നുകൊണ്ടു് എന്തെങ്കിലും പണമുണ്ടാക്കാവുന്ന ജോലി ചെയ്യുവാനോ സാധിക്കുന്നതാണ് കൂടുതൽ സൗഭാഗ്യകരം. ഏതായാലും കുടുംബത്തിലെ, ഭർത്താവിൻെറയും കുട്ടികളുടെയും ജീവിതം സൗഭാഗ്യകരമാക്കുന്നതു് ഒരു സ്ത്രീയുടെ ഏററവും പ്രധാനപ്പെട്ട ചുമതലയാണ്.

ഭർത്താവും ഭാര്യയും ഒരുമിച്ച് യേശുക്രിസ്തുവിനെ രക്ഷിതാവായി സ്വീകരിക്കുന്ന ഒരു ക്രിസ്തീയ കുടുംബത്തിൻെറ വീക്ഷണം മററു കുടുംബങ്ങളിൽനിന്നു വ്യത്യസ്തമായിരിക്കും. എത്രയും പണവും ധനവും തങ്ങൾക്കായും മക്കൾക്കായും കൂട്ടി വയ്ക്കാമെന്നുള്ള ചിന്തയ്ക്കു് പകരം, തങ്ങൾ ചെയ്യുന്ന എല്ലാ സംഗതികളും ദൈവഹിതമനുസരിച്ചാണോ എന്ന ചിന്തയായിരിക്കും അവിടെയുണ്ടാകുന്നതു്. പണം, കഴിവുകൾ, ജോലികൾ എല്ലാം ദൈവം ഏല്പിച്ച താലന്തുകളാകയാൽ ശരിയായി കൈകാര്യം ചെയ്യണമെന്നുള്ള ബോധമുണ്ടായിരിക്കും. ദിവസവും രാവിലെ അല്പസമയമെങ്കിലും ഒരുമിച്ചിരുന്നു്, അന്നത്തെ ജോലികളും പ്രശ്നങ്ങളും ശാന്തമായി ദൈവമുമ്പാകെ വച്ച്, നടത്തിപ്പും ശക്തിയും ലഭിച്ചു മുമ്പോട്ടു പോകുവാൻ സാധിക്കും. അപ്പോൾ കുട്ടികളുടെ വിദ്യാഭ്യാസം, അവരോടുള്ള പെരുമാററം, വേലക്കാരുണ്ടെങ്കിൽ അവരോടു് എങ്ങനെ പെരുമാറണമെന്നുള്ളതു്, ജോലിയിൽ ഏററവും വിശ്വസ്തതയും, സത്യനിഷ്ഠയും പാലിക്കേണ്ടതിൻെറ ആവശ്യം, ഇടപെടുന്ന ആളുകളെല്ലാം ദൈവത്തിൻെറ മക്കളെന്ന ബോധം മുതലായവ ശരിയായി പാലിച്ചുകൊണ്ടു പോകുവാൻ സാധിക്കുന്നു.

സഹയാത്ര എന്ന ആദർശം മറന്നാൽ പല അപകടങ്ങളുമുണ്ട്. മാതാക്കൾ ദൈവഹിതമനുസരിച്ചു ജീവിക്കണമെന്നാഗ്രഹിക്കുകയും, ഭർത്താക്കന്മാർ അതു പുച്ഛ മനോഭാവത്തോടെ വീക്ഷിക്കുകയും ചെയ്താൽ കുട്ടികൾ പിതാക്കന്മാരെ അനുകരിക്കുവാനാണ് അധികം സാദ്ധ്യത. ഭർത്താവു ദൈവഹിതമനുസരിച്ചു ജീവിക്കണമെന്നാഗ്രഹിക്കുകയും, ഭാര്യ സ്വന്ത ഇഷ്ടത്തിനായി മാത്രം ജീവിക്കണമെന്നു താല്പര്യപ്പെടുകയും ചെയ്താൽ, ഭാര്യയെ തൻെറ ആദർശത്തിലേയ്ക്കു മാററുവാൻ സാധിച്ചില്ലെങ്കിൽ, ഒന്നുകിൽ ഭർത്താവു് തൻെറ ആദർശങ്ങളെ ഉപേക്ഷിക്കേണ്ടി വരികയോ, അല്ലെങ്കിൽ ഭാര്യ എന്നും ഒരു മൽസര മനഃസ്ഥിതിയോടെ ജീവിക്കുകയോ ചെയ്യും. അങ്ങനെയുള്ള കുടുംബങ്ങളിലെ കുട്ടികൾക്കും ഒരു അരക്ഷിതാവസ്ഥ ആയിരിക്കും ഉണ്ടാകുക.

,,കർത്താവായ യേശുവിൽ വിശ്വസിക്കുക എന്നാൽ നീയും നിൻെറ കുടുംബവും രക്ഷിക്കപ്പെടും.,, അതു കുടുംബത്തിലുള്ള എല്ലാവരുടെയും അനുഭവമാകുമ്പോൾ അതു സൗഭാഗ്യം അനുഭവിക്കുന്ന ഒരു കുടുംബമായിത്തീരും. അവിടെയുള്ള എല്ലാ പ്രശ്നങ്ങളും ദൈവത്തിൻെറ കൈയിൽ ഭരമേല്പിക്കപ്പെടും. ആ കുടുംബം എരിഞ്ഞു ശോഭിക്കുന്ന ഒരു വിളക്കായി ലോകത്തിൽ ജീവിക്കും.

# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

അപ്പോ. പ്രവൃത്തികൾ 4:13–31

3–ാം അദ്ധ്യായം ഒന്നും രണ്ടും വാക്യങ്ങൾ നോക്കുക. ജനനാൽതന്നെ മുടന്തനായ ഒരു മനുഷ്യനെ ദേവാലയത്തിൽ വച്ചു പത്രോസും യോഹന്നാനും സുഖപ്പെടുത്തിയശേഷം ഇനി യേശുവിന്റെ നാമത്തിൽ പ്രസംഗിക്കരുതെന്നുള്ള ഒരു നിരോധനഉത്തരവ് അവർക്കു ലഭിച്ചു. ആ ഉത്തരവ് അവർ ലംഘിച്ചു. അവർ പീഡിപ്പിക്കപ്പെടുകയും തടവിലാക്കപ്പെടുകയും ചെയ്തു. പത്രോസിന്റെയും യോഹന്നാന്റെയും പ്രാർത്ഥന സ്വന്തം സുരക്ഷിതാവസ്ഥയ്ക്കു വേണ്ടിയല്ലായിരുന്നു. "നിന്റെ വചനം പൂർണ്ണധൈര്യത്തോടുകൂടെ പ്രസ്താവിപ്പാൻ നിന്റെ ദാസന്മാർക്കു കൃപ നൽകേണമേ," എന്നാണു് അവർ പ്രാർത്ഥിച്ചതു്. ഉച്ച കഴിഞ്ഞുള്ള ഒമ്പതാംമണി നേരത്തെ പ്രാർത്ഥനയ്ക്കായി ദേവാലയത്തിലേയ്ക്കു പോയ സമയത്താണു പത്രോസും യോഹന്നാനും മുടന്തനെ സുഖപ്പെടുത്തിയതു്. അപ്പോസ്തോലന്മാരുടെ ജീവിതത്തിൽ പരസ്യവും രഹസ്യവുമായ പ്രാർത്ഥനയ്ക്കുള്ള സ്ഥാനം നോക്കുക. ക്രിസ്തീയ ജീവിതത്തിൽ രണ്ടിനും സ്ഥാനമുണ്ടു്. രണ്ടിൽനിന്നും പ്രചോദനവും ശക്തിയും ലഭിക്കേണ്ട ആവശ്യം നമുക്കുണ്ടു്.

## ബുധൻ

അപ്പോ.പ്രവൃത്തികൾ 12:1–17.

വീണ്ടും ഇന്നു്, ആദ്യത്തെ വിശ്വാസികൾ പരസ്യാരാധനയിലല്ല രഹസ്യപ്രാർത്ഥനയിൽ ഏർപ്പെട്ടിരിക്കുന്നതായി നാം കാണുന്നു. മാളികമുകളിലുള്ള ആ മുറിയിൽ അവർ രാത്രിയിൽ വളരെ വൈകിയ വേളയിലും പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയാണു്. പത്രോസു് ജയിൽ വിമുക്തനാകുന്നതു വളരെ പ്രയാസമെന്നറിഞ്ഞിരുന്നെങ്കിലും അവർ അതിനായി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അവരുടെ പ്രാർത്ഥനയ്ക്കു ദൈവം അത്ഭുതകരമായ വിധത്തിൽ ഉത്തരമരുളി. ഉത്തരം ലഭിച്ചപ്പോൾ അവർക്കാശ്ചര്യമാണുണ്ടായതു്. പലപ്പോഴും നമ്മുടെയും അനുഭവം ഇതുതന്നെയല്ലേ. ആദിമ വിശ്വാസികളുടെ ഒരുമിച്ചുള്ള രഹസ്യപ്രാർത്ഥനകൾ നമുക്കു വളരെ പ്രോൽസാഹനം നൽകേണ്ട മാതൃകകളാണു്. രഹസ്യപ്രാർത്ഥനകളിലും ആരാധനയുടെ ആത്മാവു് അവരെ ഭരിച്ചിരുന്നു. ഔപചാരികമായ ആരാധനരീതികളും ക്രമങ്ങളും രൂപംകൊണ്ടതു സഭ പുറജാതികളിലേയ്ക്കു വ്യാപിച്ച ശേഷമാണു്. എന്നാൽ ആദ്യം മുതൽ തന്നെ അപ്പം നുറുക്കുന്ന ശുശ്രൂഷ—വിശുദ്ധ കർബാന—എല്ലാ ആരാധനയുടെയും കേന്ദ്രമായിരുന്നു. നമ്മുടെ പ്രാർത്ഥനായോഗങ്ങൾ വിശ്വാസവർദ്ധനയ്ക്കും ആരാധനയ്ക്കും സഹായകമാണോ?

## വ്യാഴം

1 കൊരിന്ത്യർ 11:17–22.

അപ്പം നുറുക്കുന്ന ശുശ്രൂഷയിൽനിന്നുൽഭവിച്ച ചില പതിവുകൾ കൊരിന്ത്യൻ സഭയുടെ ജീവിതത്തിൽ കാണാം. വിശ്വാസികൾ കൂടിവന്നതു് ജോലിയെല്ലാം കഴിഞ്ഞുള്ള സായാഹ്നവേളയിലായിരുന്നു. വ്യക്തികളായോ കുടുംബങ്ങളായോ വന്നവർ അവരവർക്കുള്ള ഭക്ഷണം കൊണ്ടുവന്നു് ഒരുമിച്ചിരുന്നു കഴിച്ചിരുന്നു. അപ്പോൾ പാവപ്പെട്ടവർ ഒന്നും കഴിക്കാനില്ലാതെ നോക്കിയിരിക്കേണ്ടതായിവന്നു. വളരെ അക്രൈസ്തവമായ ഒരിടപാടായിരുന്നു അതു്. ഇതു വിശ്വാസികളുടെ അന്യോന്യബന്ധത്തേയും ഒരുമിച്ചുള്ള ആരാധനയേയും സാരമായി ബാധിച്ചു. കൂടി വരുന്നതു് അസൂയയ്ക്കും കലഹത്തിനും മുഖാന്തിരമായി. പൗലൂസ് കൊരിന്തിലെ ക്രിസ്ത്യാനികളെ കർശനമായി ശാസിച്ചു. പ്രാർത്ഥനയ്ക്കും ആരാധനയ്ക്കുമായുള്ള നമ്മുടെ കൂടി വരവുകൾ ഇതുപോലെയുള്ള അക്രൈസ്തവ പ്രവണതകളെ വളർത്തുന്നുണ്ടോ? ഉച്ചനീചത്വങ്ങളും അസമത്വങ്ങളും ഇല്ലാതാക്കുവാനും അവയുടെ പേരിൽ അപകർഷബോധം അനുഭവിക്കുന്നവരെ ക്രിസ്തീയ കൂട്ടായ്മയുടെ അനുഭവത്തിലേയ്ക്കു കൊണ്ടുവരുവാനും സഹായിക്കുന്ന പെരുമാററമായിരിക്കണം നമ്മുടേതു്.

## വെള്ളി

1 കൊരിന്ത്യർ 11:23–29.

നമ്മുടെ കർത്താവു് തന്റെ ക്രൂശുമരണത്തിനു മുമ്പുള്ള ആ രാത്രിയിൽ മാളിക മുറിയിൽവച്ചു് അപ്പം നുറുക്കി ശിഷ്യന്മാർക്കു ഭാഗിച്ചുകൊടുത്തു. അതുപോലെതന്നെ തന്റെ കാസായിൽനിന്നുള്ള വീഞ്ഞും അവർക്കു പകർന്നു കൊടുത്തു. ഒരേ അപ്പത്തിൽ നിന്നും ഒരേ കാസായിൽ നിന്നും എല്ലാവരും പങ്കുകൊള്ളുക എന്നതു ഒരു പുതിയ പതിവായി കർത്താവു് ആരംഭിച്ചതാണു്. അതിനു താൻ ഒരു പ്രത്യേക അർത്ഥവും കൊടുത്തു. കർത്താവിന്റെ മരണത്തോടും പാപപരിഹാരബലിയോടും ഘടിപ്പിക്കപ്പെട്ടിട്ടുള്ള ഈ കൂദാശ ക്രിസ്ത്യാനികൾക്കു് അനുഷ്ഠിക്കാവുന്ന ഏററവും പാവനമായ കൃത്യമാണു്. മുറിക്കപ്പെട്ട തന്റെ ശരീരവും ചൊരിയപ്പെട്ട തന്റെ രക്തവും നമുക്കു പാപമോചനത്തിനും നിത്യജീവനുമായി ഇപ്പോഴും നൽകപ്പെടുന്നു. ആ കൂദാശ അർഹിക്കുന്ന ഒരുക്കത്തോടും അനുതാപത്തോടും കൂടി നാം അതിൽ സംബന്ധിച്ചാൽ അതു് അനുഗ്രഹകരവും അല്ലാത്തപക്ഷം നിഷ്പ്രയോജനവും ശാപകാരണവും ആയിഭവിക്കും.

## ശനി

എബ്രായർ 10:11–25

വിശുദ്ധ കർബാനയിൽ സഭ അർപ്പിച്ച ആരാധനാബലി യഹൂദന്യായപ്രമാണപ്രകാരമുള്ള യാഗങ്ങളോടുബന്ധപ്പെട്ടിരിക്കുന്നതെങ്ങനെ എന്നു് ഇന്നത്തേ വായന ചൂണ്ടിക്കാണിക്കുന്നു. ദിവസംപ്രതി യഹൂദപുരോഹിതൻ ദൈവാലയത്തിൽ അണച്ചിരുന്ന ബലികളുടെ സ്ഥാനത്തു ക്രിസ്തു എന്നേക്കുമായി ഒരിക്കൽ അർപ്പിച്ച ബലി പ്രതിഷ്ഠിക്കപ്പെട്ടു. ക്രിസ്ത്യാനിക്കു് ഇതു ദൈവതിരുമുമ്പാകെയുള്ള സ്വീകരണത്തിനും പാപമോചനത്തിനും വഴിതെളിച്ചു. മാമോദീസായിൽ ക്രിസ്ത്യാനി ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിൽ അംഗമായിത്തീരുന്നു. അങ്ങനെ അവനു പാപമോചനവും പുത്രസ്വീകാരവും ലഭിക്കുന്നു. പിന്നെ സ്നേഹത്തിലും സൽപ്രവൃത്തികളിലും വളരുകയാണു് അവനാവശ്യമായിട്ടുള്ളതു് ഒരുമിച്ചുള്ള നമ്മുടെ കർബാനാനുഭവവും ആരാധനയും ഇതിനു നമ്മെ സഹായിക്കുന്നു. ഇവ രണ്ടിൽനിന്നും അകന്നു നിൽക്കുന്നതു ക്രിസ്ത്യാനിക്കു് ആത്മഹത്യാപരമാണു്.

## ഞായർ

റോമർ 13:8–14.

നാം ഇരുട്ടിന്റെ പ്രവൃത്തികളെ ഉപേക്ഷിച്ചു വെളിച്ചത്തിന്റെ പടച്ചട്ടധരിച്ചു കൊൾക എന്നാണു് അപ്പോസ്തോലൻ പ്രബോധിപ്പിക്കുന്നതു്. ഇരുട്ടു തിന്മയെ പ്രതിനിധീകരിക്കുന്നു. വെളിച്ചം ദൈവത്തെയും. ലോകത്തിന്റെ വെളിച്ചമായ കർത്താവിന്റെ ജനനപ്പെരുന്നാളിനുള്ള ഒരുക്കം നാം ആരംഭിക്കുന്ന സമയമാണിതു്. വെളിച്ചത്തിന്റെ പടച്ചട്ട ധരി

**പ്രതിവാര പ്രഭാഷണം**

# സഭാതലത്തിലും ആത്മീയ രംഗത്തും കടന്നുകൂടിയിട്ടുള്ള കോഴസമ്പ്രദായം

**എം. തോമ്മൻ**

"പത്രോസ് അവനോട്: ദൈവത്തിന്റെ ദാനം പണത്തിനു വാങ്ങിക്കൊള്ളാം എന്നു നീ നിരൂപിക്കകൊണ്ട് നിന്റെ പണം നിന്നോടുകൂടെ നശിച്ചുപോകട്ടെ നിന്റെ ഹൃദയം ദൈവസന്നിധിയിൽ നേരുള്ളതല്ലായ്കകൊണ്ട് ഈ കാര്യത്തിൽ നിനക്കു പങ്കും ഓഹരിയും ഇല്ല." (അപ്പോ. പ്രവൃത്തികൾ 8:20,21)

ശമര്യക്കാരനായ ശീമോനെക്കുറിച്ച് അപ്പോസ്തോലപ്രവൃത്തികളിൽ രേഖപ്പെടുത്തിയിട്ടുള്ള സംഭവം വിവിധ രൂപങ്ങളിൽ സഭയിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള ഒരു ദുഷ്പ്രവണതയുടെ ദൃഷ്ടാന്തമാണ്. ആത്മീയനൽവരങ്ങളെ വിലയ്ക്കു വിൽക്കുന്ന സമ്പ്രദായം, മദ്ധ്യമനൂററാണ്ടുകളിലെ സഭയ്ക്ക് ഒരു വലിയ കളങ്കമായിരുന്നതായി വിചാരിക്കപ്പെടുന്നു. അതേ രൂപത്തിലും രീതിയിലും ആ സമ്പ്രദായം ഇപ്പോൾ നിലവിലില്ലെങ്കിലും ആത്മീയകാര്യങ്ങൾ കൈകാര്യം ചെയ്യുന്നവരുടെ കൈകൾ കളങ്കമററവയാണെന്നു പറയാൻ നിവൃത്തിയില്ല. സാധാരണജനങ്ങളുടെയും മതനേതാക്കന്മാരുടെയും മതത്തോടുള്ള സമീപനത്തിൽ മേൽവിവരിച്ച ദുഷ്പ്രവണത ഇന്നും അപൂർവ്വമല്ല.

ക്ഷുദ്രപ്രവൃത്തികൾകൊണ്ടു മനുഷ്യരെ വിസ്മയഭരിതരാക്കി സമുദായത്തിൽ പദവിയും പണവും സമ്പാദിച്ച ന്റെ ന. മർത്ഥനായിരുന്നു ശീമോൻ. ഫീലിപ്പോസ് ശമര്യയിലെത്തി ക്രിസ്തീയ സുവിശേഷം പ്രസംഗിക്കുകയും ക്രിസ്തുവിന്റെ നാമത്തിൽ അൽഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തതിന്റെ ഫലമായി ശമര്യക്കാരായ പലരും വിശ്വസിച്ചു സഭയിൽ ചേർന്നു. ഇതുനിമിത്തം ശീമോന്റെ കീർത്തിക്ഷയിച്ചു തുടങ്ങി. ലോകപ്രകാരം ബുദ്ധിമാനും സമർത്ഥനുമായിരുന്ന ശീമോൻ ഈ പുതിയ പ്രസ്ഥാനത്തിൽ ചേർന്നു മുതലെടുക്കുവാൻ തീരുമാനിച്ചു. അവനും സ്നാനപ്പെട്ടു ഫീലിപ്പോസിനോടുകൂടെ ചേർന്നു. അപ്പോഴാണ് അപ്പോസ്തോലന്മാരായ പത്രോസും യോഹന്നാനും സ്ഥലത്തെത്തിയതു്. അവരുടെ വ്യക്തിവിലാസവും അൽഭുതകൃത്യങ്ങളും ശീമോനെ കൂടുതൽ ആകർഷിച്ചു. അവർ കൈവച്ചതിന്റെ ഫലമായി പലരുടെ മേലും പരിശുദ്ധാത്മാവു വരികയും പരിശുദ്ധാത്മാവിന്റെ പ്രത്യക്ഷ നൽവരങ്ങൾ അവർക്കു ലഭിക്കുകയും ചെയ്തു. ഇതു കണ്ട ശീമോൻ ഒട്ടും സമയം നഷ്ടപ്പെടുത്തിയില്ല. പെട്ടെന്നു ധനികരാകുവാനും പ്രസിദ്ധി ആർജ്ജിക്കുവാനുമുള്ള മാർഗ്ഗങ്ങൾ തേടിപ്പിടിച്ചു ആദ്യമായി രംഗത്തിറങ്ങുവാൻ സുറിയാനിക്കാർക്കു സ്വതഃസിദ്ധമായിട്ടുള്ള കൂർമ്മബുദ്ധിയും കാര്യക്ഷമതയും ശീമോൻ അനുസ്മരിപ്പിക്കുന്നു. ശീമോന്റെ മൂലധനം ഈ പുതിയ പ്രസ്ഥാനത്തിൽ മുടക്കുവാൻ അവൻ മടിച്ചില്ല. അവന്റെ ദ്രവ്യം അപ്പോസ്തോലന്മാരെ ഏല്പിച്ചിട്ട് കൈവെപ്പിനുള്ള അധികാരം അവൻ ആവശ്യപ്പെട്ടു. അതിനു പത്രോസ് നൽകിയ മറുപടിയാണ് മേൽ ഉദ്ധരിച്ചിട്ടുള്ള വാക്യങ്ങൾ.

ശീമോൻ നമ്മിൽ പലരുടെയും കണ്ണുകളിൽ അധിക്ഷേപാർഹനായി തോന്നാം. പരിശുദ്ധാത്മാവിനെ പണം കൊടുത്തു വാങ്ങാമെന്നു വിചാരിച്ച അയാൾ കേവലം ഒരു വിഡ്ഢിയല്ലേ. എന്നാൽ ശീമോൻ ഒരു വിഡ്ഢിയോ ബുദ്ധിഹീനനോ ആയിരുന്നതായി വിചാരിക്കാൻ നിവർത്തിയില്ല. സാധാരണയിൽ കവിഞ്ഞ ബുദ്ധിശക്തിയും കഴിവുകളുമുള്ള ഒരു മനുഷ്യനായിരുന്നു എന്നു വേണം വിചാരിക്കുവാൻ. ശീമോനെ വിധിക്കുന്ന വായനക്കാർ നല്ല ഒരുസ്വയം പരിശോധന നടത്തട്ടെ. ദൈവത്തിനു കൈക്കൂലി കൊടുക്കുന്നതുപോലെയുള്ള ദാനധർമ്മങ്ങളും നേർച്ചകാഴ്ചകളും സർവസാധാരണമല്ലേ. ചിലർ വലിയ തുകകൾ ചെലവാക്കി പള്ളികൾ പണിയിക്കുന്നു. ആശുപത്രികൾ സ്ഥാപിക്കുന്നു. കോളജുകളും സ്കൂളുകളും നടത്തുന്നു. പെരുന്നാൾ കഴിക്കുന്നു. പണവും പൊന്നും വെള്ളിയും ഭണ്ഡാരത്തിലിടുന്നു. എല്ലാം നല്ലതുതന്നെ. ഏതുദ്ദേശ്യത്തിലായാലും ധനികരുടെയും സാധാരണജനങ്ങളുടെയും പണം സഭയുടെ സന്ധിപ്പിനും നല്ല കാര്യങ്ങളുടെ നടത്തിപ്പിനും നൽകുന്നതു കൊള്ളാം. ഏതു വിധത്തിൽ നോക്കിയാലും കൊടുക്കുന്നവർ കൊടുക്കാത്തവരേക്കാൾ സഭയ്ക്കും സമുദായത്തിനും പ്രയോജനമുള്ളവരാണ്. എന്നാൽ ഏതുദ്ദേശ്യത്തിൽ കൊടുക്കുന്നു എന്നുള്ളതു് എല്ലാററിലും ഉപരിയായി കൊടുക്കുന്നവരെ ബാധിക്കുന്ന ഒരുകാര്യമാണ്. ജീവിതത്തിലെ ചില കുറവുകൾക്കും കൊള്ളരുതായ്മകൾക്കും ഒരു മറയായോ അവയ്ക്കൊരു പ്രായശ്ചിത്തമായോ ബിസിനസിൽ വിജയമുണ്ടാകുവാനോ മറേറതെങ്കിലും കാര്യങ്ങളിൽ ദൈവത്തിന്റെ അനുഗ്രഹമുണ്ടാകുവാനോ ദൈവസന്നിധിയിൽ നമ്മുടെ ഹൃദയത്തിന്റെ നിലയെന്താണെന്നുള്ള ചിന്തയില്ലാതെ ഇങ്ങനെയുള്ള കാര്യങ്ങൾ

---

ക്കുക എന്നുള്ളതു ക്രിസ്ത്യാനി ക്രിസ്തുവിനെ ധരിക്കുകയാണ്. കർത്താവിന്റെ സാന്നിദ്ധ്യമാകുന്ന വെളിച്ചത്തിൽ സദാ ജീവിക്കുകയാണു നമ്മുടെ സുരക്ഷിതത്വം. ആഭരണങ്ങൾ മുതലായി വിലപിടിപ്പുള്ള സാധനങ്ങൾ വിൽക്കുന്ന കടകൾ രാത്രിമുഴുവനും ശോഭയുള്ള വെളിച്ചം ഇട്ടു സൂക്ഷിക്കുന്ന പതിവുണ്ട്. കള്ളന്മാരെയും മററും അകററിനിർത്തുവാൻ അതു സഹായിക്കും. ക്രിസ്തുവിന്റെ സാന്നിദ്ധ്യമാകുന്ന വെളിച്ചം നമുക്കൊരു കോട്ടയായിരിക്കുന്നതുപോലെ നമ്മുടെ പാപങ്ങളെ വെളിപ്പെടുത്തിക്കാണിക്കും. നമ്മുടെ ആരാധനയും പ്രാർത്ഥനയും വേദവായനയുമെല്ലാം ഇതിനു നമ്മെസഹായിക്കും.

### തിങ്കൾ

**1 കൊരിന്ത്യർ 14:20—33**

ക്രിസ്തീയആരാധനയിൽ വേണ്ടവണ്ണമുള്ള ക്രമീകരണങ്ങളില്ലെങ്കിൽ പല തരത്തിലുള്ള കുഴപ്പങ്ങൾ കടന്നു കൂടാനിടയുണ്ട് എന്ന് ഈ ഭാഗത്തിൽ പൗലസ് ശ്ലീഹാ പഠിപ്പിക്കുന്നു. കുർബാനയല്ലാതെയുള്ള ആരാധനാരീതികളും ആദിമസഭയിൽ നിലവിലിരുന്നു എന്നു മനസ്സിലാക്കാം. ഗീതങ്ങളും പ്രബോധനങ്ങളും അനുഭവസാക്ഷ്യങ്ങളും മറുഭാഷയുമെല്ലാം ഉണ്ടായിരുന്നു. മറുഭാഷ പ്രഥമപ്രാധാന്യമുള്ള ഒരുകാര്യമായി പൗലൂസ് വിചാരിച്ചിരുന്നില്ല. നേരെമറിച്ച് അതിന്റെ പ്രകടനം തടയേണ്ട ആവശ്യംപോലും ആവിർഭവിച്ചിരുന്നു. എല്ലാവരുടേയും ആത്മീയവർദ്ധനയ്ക്ക് ഉതകുന്നതായിരിക്കണം ആരാധനാരീതികൾ എന്നുള്ളപൊതുപ്രമാണത്തെ ശ്ലീഹാ ചൂണ്ടിക്കാണിക്കുന്നു. "ദൈവം കലക്കത്തിന്റെ ദൈവമല്ല, സമാധാനത്തിന്റെ ദൈവമത്രേ." നമ്മുടെ ആരാധന കേവലം ഒരു പ്രകടനമോ അർത്ഥമില്ലാത്ത ശബ്ദകോലാഹലമോ ആയിരിക്കരുത്. ആത്മാവിന് പ്രചോദനവും ബുദ്ധിക്കു പ്രകാശവും നൽകി നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുന്നതും മനുഷ്യരെ കൂടുതൽ സ്നേഹിക്കുവാൻ സഹായിക്കുന്നതുമായിരിക്കണം.

ചെയ്യുന്നവർ മററുള്ളവരെയോ തങ്ങളെത്തന്നെയോ വഞ്ചിച്ചേക്കാം. എന്നാൽ ദൈവത്തെവഞ്ചിക്കുക സാദ്ധ്യമല്ല. പത്രോസ് ശീമോനോടു പറഞ്ഞ ഒരുകാര്യം ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ്: ,,നിന്റെ ഹൃദയം ദൈവസന്നിധിയിൽ നേരുള്ളതല്ലായ്കകൊണ്ടു് ഈകാര്യത്തിൽ നിനക്കു പങ്കും ഓഹരിയും ഇല്ല.,, ദാനങ്ങൾ കൊടുക്കുന്നവരും സ്വീകരിക്കുന്നവരും ശ്രദ്ധിക്കാത്ത ഒരുകാര്യമാണിതു്. നമ്മുടെ ജീവിതം ഏതു നിലയിലായാലും വൻതുകകൾ കൊടുത്താൽ, വൻകാര്യങ്ങൾ ചെയ്താൽ, ദൈവം തൃപ്തിപ്പെട്ടുകൊള്ളുമെന്നു വിചാരിക്കുവാനുള്ള മൗഢ്യം പലർക്കുമുണ്ടു്. അതുപോലെതന്നെ അധികം പണം സംഭാവന ചെയ്യുന്നവരുടെ അധികം കുറവുകൾക്കു് നേരെ കണ്ണടയ്ക്കുവാൻ അധികാരസ്ഥാനങ്ങൾ മടിക്കുകയില്ല. പണം കൊടുത്തു വശത്താക്കാൻ വയ്യാത്ത നേതാക്കന്മാരുടെ അഭാവമാണ് ഏതു സമുദായത്തിന്റെയും സഭയുടെയും ഏററവും ബലഹീനവശങ്ങളിൽ ഒന്നു്. അങ്ങനെയുള്ളവരുടെ സാന്നിദ്ധ്യമാണ് ഏററവും വലിയ മുതൽക്കൂട്ടു്. കൊടുക്കുന്നവരും വാങ്ങുന്നവരും സാധാരണക്കാരും സ്വാധീനമുള്ളവരും താണവരും ഉയർന്നവരും എല്ലാവരും ചിന്തിക്കട്ടെ. ഏതു മനോഭാവത്തോടെ നാം കൊടുക്കുന്നു? ഏതു മനോഭാവത്തിൽ നാം വാങ്ങുന്നു. ഇരുകൂട്ടർക്കും ഹൃദയപരമാർത്ഥതയും ഉദ്ദേശ്യശുദ്ധിയും ഒരുപോലെ ആവശ്യമാണ്. എന്തു കൊടുത്തും ആളാകണം. എങ്ങനെയെങ്കിലും ആരോടെങ്കിലും പണം പിരിച്ചു കാര്യം നടത്തണം. ഇതാണ് കൊടുക്കുന്നതിലും വാങ്ങുന്നതിലും പലരെയും സാധാരണഭരിക്കുന്ന ഒരുചിന്താഗതി. ഇതു മാറാതെ സഭയിൽ ദൈവതിരുനാമമഹത്വത്തിനുതകുന്ന സ്ഥാപനങ്ങളും സംരംഭങ്ങളും ഉടലെടുക്കുകയോ പുരോഗമിക്കുകയോ ചെയ്കയില്ല.

നമ്മുടെ ജനങ്ങൾ ഇപ്പോൾ കൊടുക്കുന്നതിലുമധികമായി നല്ലകാര്യങ്ങൾക്കു കൊടുക്കേണ്ടതാവശ്യമാണ്. എന്നാൽ അതിനേക്കാളും ആവശ്യമായിട്ടുള്ളതു് പുറമേ നിന്നുള്ള ഹേമത്തിന്റെ പേരിലല്ലാതെ സ്വന്തം മനോബോദ്ധ്യത്തിന്റെ പേരിൽ കാര്യങ്ങളെ വിവേചിച്ചറിഞ്ഞു കഴിവുപോലെ,ക്രമമായും കണിശമായും കൊടുക്കുന്ന പതിവു പരിശീലിക്കുകയാണ്. ദൈവത്തിനും ദൈവികകാര്യങ്ങൾക്കും നമ്മുടെ ഹൃദയം കൊടുക്കുന്നതിന്റെ ഒരു പ്രതീകമായിരിക്കണം, നമ്മുടെ സംഭാവനകളും നേർച്ചകാഴ്ചകളും. സാധാരണജനങ്ങളുടെ ലളിതവിശ്വാസത്തിന്റേയും ഭക്തിയുടെയും ഫലമായി വന്നു ചേരുന്ന വിഭവങ്ങൾ ചൂഷണം ചെയ്യപ്പെടാതിരിക്കാനും ദുർവിനിയോഗം ചെയ്യപ്പെടാതിരിക്കുവാനും ചുമതലപ്പെട്ടവർ വളരെ ശ്രദ്ധിക്കേണ്ടതായിട്ടുണ്ടു്. ശീമോൻ കൊടുത്തതുപോലെ പണം കൊടുക്കുവാൻ തയ്യാറുള്ളവർ ഇന്നു പലരുണ്ടു്. എന്നാൽ പത്രോസിനെപ്പോലെ അതു നിഷേധിക്കുവാൻ കരുത്തുള്ളവർ ഉണ്ടോ എന്നു സംശയമാണ്. സഭാനേതാക്കന്മാർ ധനത്തിന്റെ വഞ്ചനയിലും ധനികന്മാരുടെ സ്വാധീനവലയിലും കുടുങ്ങിപ്പോയാൽ സഭയുടെ ക്രിസ്തീയ ചൈതന്യം നശിക്കും. അതു കേവലം ലോകമയമായ ഒരു സ്ഥാപനമായി അധ:പതിച്ചു ലൗകികതാല്പര്യങ്ങളെ സേവിക്കാനേ ഉപകരിക്കു. സഭയിൽ ലൗകികത്വം കടന്നു കൂടുന്നതു ഉപ്പു കാരമില്ലാതെയാകുന്നതുപോലെയാണ്. ഇന്നത്തെ നമ്മുടെ ശോച്യാവസ്ഥയ്ക്കു കാരണം അതാണെങ്കിൽ അതിനുത്തരവാദികൾ സഭാനേതാക്കന്മാർ മാത്രമല്ല സാധാരണജനങ്ങളും കൂടിയാണ്. സാധാരണജനങ്ങളുടെ ആത്മീയ ജീവിതനിലവാരത്തിനും ആദർശങ്ങൾക്കും യോജിച്ച നേതാക്കന്മാർക്കേ സഭയിൽ ഉയർന്നു വരാൻ കഴിയൂ. അല്ലാത്തവർ അധികാരസ്ഥാനത്തെത്തിയാൽ അവരെ സ്വാസം മുട്ടിച്ചു പുറത്താക്കും. നാം ആവശ്യപ്പെടുകയും അർഹിക്കുകയും ചെയ്യുന്നതുപോലെയുള്ള നേതാക്കന്മാരെ നമുക്കു ലഭിക്കുമെന്നുള്ളതു് ഏറേക്കുറെ ശരിയാണ്. സഭയുടെ പൊതുവെയുള്ള ആത്മീയനിലവാരം ഉയരുന്നതനുസരിച്ചു നേതാക്കന്മാരുടെ ആത്മീയനിലവാരവുംഉയരാതിരിക്കയില്ല. നേതാക്കന്മാർ ശരിയായ ആത്മീയനേതൃത്വം നൽകാതെ സാധാരണജനങ്ങൾ ഉയരുകയില്ലെന്നുള്ളതും വാസ്തവമാണ്. അതു കൊണ്ടാണ് നാമിന്നൊരു ദൂഷിതവലയത്തിൽ(vicious circle)പെട്ടിരിക്കയാണെന്നുപറയുന്നതു്. ആത്മീയമൂല്യങ്ങളിലേയ്ക്കുള്ളതിരിച്ചുവരവു് എവിടെ ആരംഭിക്കണമെന്നുള്ളതല്ല പ്രശ്നം. എല്ലായിടത്തും എല്ലാവരിലും ആരംഭിക്കണം. ആദ്യം എന്നിൽതന്നെ ആരംഭിക്കണമെന്നു് ഓരോരുത്തരും നിശ്ചയിച്ചു പ്രവർത്തിക്കാൻ തുടങ്ങണം. അപ്പോൾ വ്യത്യാസങ്ങൾ സംഭവിച്ചു തുടങ്ങും. ഇന്നു നമ്മുടെ സഭയ്ക്കു് ഒരു സമൂലപരിവർത്തനം ആണ്ആവശ്യം.ആരും ആരെയും കുററം പറഞ്ഞതുകൊണ്ടു് ഫലമില്ല. വിനയത്തോടും അന്യോന്യമുള്ളസ്നേഹത്തിലും സഭയുടെ ശ്രേയസ്സിനെ ലാക്കാക്കി സ്വാർത്ഥതാല്പര്യങ്ങളെമാററിവച്ചു്, ഓരോരുത്തരും സൃഷ്ടിപരമായി ചിന്തിക്കുവാനും പ്രാർത്ഥനാപൂർവ്വം സഹകരിക്കുവാനും ഉദ്യമിക്കട്ടെ. അപ്പോൾ ദൈവാനുഗ്രഹമുണ്ടാകും. ശീമോനെപ്പോലെ ആത്മീയാധികാരം വിലയ്ക്കുവാങ്ങുവാൻ ആരും ആഗ്രഹിക്കാതിരിക്കട്ടെ. സ്ഥാനമാനങ്ങൾ അർഹിക്കുന്നവർക്കു് അവർ ആഗ്രഹിക്കാതെ തന്നേ വന്നു ചേർന്നാൽ മാത്രമേ അവർക്കും സഭക്കും അനുഗ്രഹകരമായി ഭവിക്കയുള്ളു.

## പത്രാധിപർക്കുള്ള കത്തു്

# എപ്പിസ്കോപ്പൽ തെരഞ്ഞെടുപ്പ്

സർ,

മലങ്കര സഭയിൽ അഞ്ചു മെത്രാന്മാരെ തെരഞ്ഞെടുക്കുന്നതിനുവേണ്ട ക്രമീകരണങ്ങൾനടന്നുകൊണ്ടിരിക്കുകയാണല്ലോ. കാലം അല്പം വൈകിയിട്ടാണെങ്കിലും അതേപ്പററി ചില കാര്യങ്ങൾ അനുസ്മരിക്കുന്നതു് അസ്ഥാനത്താകയില്ല എന്നു കരുതുന്നു.

ഉടനെതന്നെ അഞ്ചു മെത്രാന്മാരെ ഒന്നിച്ചു വാഴിക്കുന്നതിനുള്ള തീരുമാനം അത്യാവശ്യവും ബുദ്ധിപൂർവ്വവുമാണോ എന്നു് ഗൗരവപൂർവ്വം ചിന്തിക്കേണ്ടിയിരിക്കുന്നു. രണ്ടു തിരുമേനിമാർ ഈയിടെ കാലംചെയ്തു എന്നുള്ളതു് ശരിയാണെങ്കിലും, അവർ ദീർഘകാലമായി ഭരണമില്ലാതെ രോഗികളായി കഴിഞ്ഞുകൂടിയവരാണ്. പ്രായമാകുമ്പോൾ റിട്ടയർ ചെയ്യുന്ന പതിവു് സഭയിൽ ഇല്ലാത്തതുകൊണ്ടു് പ്രായാധിക്യമുള്ള തിരുമേനിമാർക്കു പകരമായി വാഴിക്കേണ്ട ആവശ്യവും ഇല്ല. ഭദ്രാസന ഇടവകകൾ പുനർവിഭജനം ചെയ്യുന്നതിനു് യാതൊരു പദ്ധതിയും അംഗീകരിച്ചിട്ടില്ലാത്തതിനാൽ പുതിയ മെത്രാന്മാർക്കു് ഇടവകകൾ കൊടുക്കുന്നതു് ഒരു പ്രശ്നമായിത്തീരാം. പ്രായാധിക്യമുള്ളവരുടെ അസിസ്റ്റൻറുമാരായി നിയമിക്കാമെന്നു വച്ചാൽ അതു രണ്ടാളുകൾക്കും പ്രയാസമുണ്ടാക്കുന്നതാണെന്നു കഴിഞ്ഞകാലത്തെ അനുഭവങ്ങൾ തെളിയിച്ചിട്ടുണ്ടു്. അഞ്ചു തിരുമേനിമാരെ കൂടി മാന്യമായ നിലയിൽ സന്ധിച്ചുകൊണ്ടു പോകുക എന്നുള്ളതു് പലകാര്യങ്ങൾക്കും പണമില്ലാതെ വിഷമിക്കുന്ന സഭയ്ക്കു കൂടുതൽ ഭാരത്തിനു് ഇടയാക്കും.

മെത്രാൻ സ്ഥാനത്തേയ്ക്കു തെരഞ്ഞെടുക്കപ്പെടുന്നതിനു് ചില യോഗ്യതകൾ നിശ്ചയിക്കേണ്ടതാണെന്നു് ചർച്ച്വീക്കിലിയും മററും അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും അതേപ്പററി എന്തെങ്കിലും നടപടികൾ സ്വീകരിച്ചിട്ടുള്ളതായി അറിവില്ല. ഒരു സ്ഥാപനത്തിന്റെയോ സഭയുടേയോ പുരോഗതി അതിന്റെ നേതൃത്വത്തെയാണു കാതലായി ആശ്രയിച്ചിരിക്കുന്നതെന്നു തീർച്ചയാണ്. ഇന്നു് ആ നേതൃത്വദാരിദ്ര്യം നാം കുറെയെല്ലാം അനുഭവിക്കുന്നുമുണ്ടു്. ഭാവിയിൽ ഏററവും നല്ല നേതൃത്വം ലഭിക്കുന്നതിനു് പലതും ചെയ്യേണ്ടതുണ്ടെങ്കിലും അഞ്ചു പേരെ ഒന്നിച്ചു വാഴിക്കാതിരിക്കുന്നതു് അതിനു സഹായകരമായിരിക്കും. കുറച്ചുകൂടി കഴിഞ്ഞാൽ ഇന്നത്തേതിലും പററിയ ആളുകളെ ലഭിച്ചുഎന്നു വരാം. പത്തു കൊല്ലം മുമ്പു തെരഞ്ഞെടുപ്പു നടന്നിരുന്നെങ്കിൽ ഇന്നു തെരഞ്ഞെടുക്കുന്ന ചിലരെങ്കിലും അതിൽ കാണുകയില്ലായിരുന്നു എന്നുള്ളതു് തീർച്ചയാണ്.

സാമാന്യമായി ചിന്തിച്ചാൽ മെത്രാനായി തെരഞ്ഞെടുക്കപ്പെടുന്നതിനു് ഒരുവിധം യോഗ്യതയുള്ളവരായി രണ്ടു് അല്ലെങ്കിൽ മൂന്നു ആളുകളിൽ കൂടുതൽ ഇപ്പോൾ സഭാതലത്തിൽ കാണുന്നില്ലെന്നുള്ളതും ഗൗനിക്കേണ്ട സംഗതിയാണ്. ഇന്നത്തെ തിരുമേനിമാരിൽ പലരും അവരുടെ പ്രഥമമായ ചുമതലകളെ അവഗണിച്ചു് അച്ചന്മാരും അത്മേനികളും ചെയ്യേണ്ടതായ പല ജോലികളും ഏറെറടുത്തു നടത്തുന്നതുകൊണ്ടാ

# റവ. എൻ. യേശുദാസൻ

ഈ. കെ. അലക്സാണ്ടർ

പത്തൊമ്പതാം ശതകത്തിന്റെ ആദ്യകാലത്തു കേരളക്കരയിൽ പ്രവർത്തനം ചെയ്തുകൊണ്ടിരുന്നതു മൂന്നു മിഷനറി സംഘടനകളാണ്. വടക്കു ബാസ്സൽമിഷൻ സൊസൈററിയും, മദ്ധ്യകേരളത്തിൽ ചർച്ച്മിഷനറി സൊസൈററിയും, തെക്കൻതിരുവിതാംകൂറിൽ ലണ്ടൻമിഷൻ സൊസൈററിയുമായിരുന്നു അവ. ലണ്ടൻമിഷൻ സൊസൈററിയുടെ പ്രവർത്തനങ്ങൾ ഊർജ്ജസ്വലമാക്കിയ ഒരു നാട്ടുക്രിസ്ത്യാനി ഉണ്ടായിരുന്നു. അദ്ദേഹമാണു റവ. എൻ. യേശുദാസൻ.

യേശുദാസൻ, തിരുനൽവേലി ജില്ലയിൽ, തൃക്കോയിലൂർ എന്ന ഗ്രാമത്തിൽ, ഒരു യാഥാസ്ഥിതിക ബ്രാഹ്മണ കുടുംബത്തിൽ 1814—ൽ ഭൂജാതനായി. നീലകണ്ഠൻ സുബ്ബയ്യൻ എന്നായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ പേർ. സുബ്ബയ്യന്റെ ബാല്യകാലജീവിതത്തെപ്പററി നമുക്കു ശരിയായ അറിവൊന്നുമില്ല. ഏഴു വയസ്സിൽ ഉപനയനം നടത്തി. അടുത്തുണ്ടായിരുന്ന ഒരു പാഠശാലയിൽ ചേർന്നു് അദ്ദേഹം പ്രാഥമിക വിദ്യാഭ്യാസം ആരംഭിച്ചു. പതിനെട്ടാം വയസ്സിൽ വീട്ടിൽ നിന്നിറങ്ങി തിരുനൽവേലിയിലെ ഒരു ബന്ധുവിന്റെ കൂടെപ്പോയി പാർത്തു. ആ ബന്ധുവിനു മിഷനറി സംഘം നടത്തിപ്പോന്ന വിദ്യാലയങ്ങളുടെ പരിശോധനയായിരുന്നു തൊഴിൽ. ആ ഉദ്യോഗസ്ഥനോടൊത്തുള്ള താമസം, സുബ്ബയ്യനു മിഷനറി സ്കൂളുകളിൽ പര്യടനം നടത്തുന്നതിനുള്ള ഒരു അവസരം നൽകി. ഒരു ദിവസം അദ്ദേഹം അങ്ങനെ സഞ്ചരിച്ചു വരവെ ഒരു വിദ്യാലയത്തിന്റെ ഭിത്തിയിൽ ഒരു ഭൂപടം തൂങ്ങിക്കിടക്കുന്നതായി കണ്ടു. ക്രിസ്തുഭഗവാന്റെ ജന്മസ്ഥലം, ആ ദിവ്യയോഗിയുടെ പ്രവർത്തനരംഗങ്ങൾ ഇവയെല്ലാമാണ് അതിൽ വിരചിതമായിരുന്നതു്. ആ ചിത്രം സുബ്ബയ്യന്റെ ചിന്തയെ ഉദ്ദീപിപ്പിച്ചു. ആ യോഗിവര്യന്റെ ചരിത്രത്തെയും അദ്ദേഹത്തിൽനിന്നു് ഉൽഭൂതമായ മതത്തെയുംപററി അറിയുന്നതിനുള്ള ആഗ്രഹം ആ ജിജ്ഞാസുവിൽ രൂഢമൂലമായിത്തീർന്നു. സുബ്ബയ്യൻ അതിനുവേണ്ട ശ്രമമാരംഭിച്ചു. അദ്ദേഹത്തിന്റെ മുമ്പറഞ്ഞ ബന്ധു ഹൈന്ദവനായിരുന്നുവെങ്കിലും ക്രൈസ്തവ വേദഗ്രന്ഥങ്ങളിൽ സാമാന്യം വ്യുല്പത്തിയുള്ള ആളായിരുന്നു. അദ്ദേഹം മച്ചുനനെ ചില വേദഭാഗങ്ങൾ അഭ്യസിപ്പിച്ചു. ഉല്പത്തിപുസ്തകം, പുതിയനിയമത്തിലെ സുവിശേഷങ്ങൾ എന്നിവ കൊടുത്തു. വേദശാസ്ത്രം പഠിക്കുന്നതിനു് അദ്ദേഹം സുബ്ബയ്യനെ പ്രേരിപ്പിച്ചു. മച്ചുനൻ ക്രൈസ്തവഗ്രന്ഥങ്ങൾ പഠിച്ചു് ക്രിസ്ത്യാനിയാകുന്നതിനല്ല ഇൻസ്പെക്ടർ അങ്ങനെ ചെയ്തതു്. മിഷനറി സ്കൂളുകളിൽ അക്കാലത്തു് ഉദ്യോഗം കിട്ടുന്നതിനു വേദഗ്രന്ഥങ്ങളിലുള്ള വിജ്ഞാനം അത്യന്താവശ്യമായിരുന്നു. സുബ്ബയ്യൻ പ്രസ്തുത പുസ്തകങ്ങൾ പഠിച്ചു് അതിനായി നിശ്ചയിച്ചിരുന്ന പരീക്ഷയിൽ ചേർന്നു വിജയിക്കുകയും ചെയ്തു: ഉടൻതന്നെ മിഷനറി സ്കൂളിൽ അദ്ദേഹം ഒരു അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. ഉദ്യോഗസ്ഥനായ മകനെക്കൊണ്ടു് ഉടനെ വിവാഹം കഴിപ്പിക്കുന്നതിനായിരുന്നു സുബ്ബയ്യന്റെ അച്ഛന്റെ ശ്രമം. അദ്ദേഹം തന്റെ സ്യാലന്റെ മകൾ ലക്ഷ്മിയമ്മയെ മകനു വിവാഹം ചെയ്തുകൊടുത്തു. സുബ്ബയ്യനു് അന്നു പത്തൊമ്പതും വധുവിനു നാലരയും വയസ്സു പ്രായമായിരുന്നു.

വിവാഹം കഴിഞ്ഞു് അധികം താമസിയാതെ, തിരുനൽവേലിയിലെ ജോലി സുബ്ബയ്യനു നഷ്ടപ്പെട്ടു. അതിനാൽ ഉടനെ അദ്ദേഹം ഉദ്യോഗാർത്ഥം നാഗർകോവിലിലേക്കു പോയി. ഏറെത്താമസിയാതെ റവ. ചാൾസ് മോൾട്ടിന്റെ വിദ്യാലയത്തിൽ ഒരു അദ്ധ്യാപകനായി ജോലി ലഭിച്ചു. മിഷനറിമാരോടുള്ള സംസർഗ്ഗവും, മിഷൻ സ്കൂളിലെ അദ്ധ്യാപകവൃത്തിയും, അദ്ദേഹത്തെ ഉടനെ ഒരു ക്രിസ്ത്യാനിയാക്കിയെന്നു് ആരും വിചാരിക്കരുതു്. അന്നും സുബ്ബയ്യൻ ഒരു ഉഗ്രഹിന്ദുവായി തുടർന്നിരുന്നു. ഒരു ദിവസം വീട്ടിൽ അത്താഴമുണ്ടുകൊണ്ടിരിക്കുമ്പോൾ വിജാതീയനായ തന്റെ സ്കൂളിലെ ഒരു ശിപായി ആകസ്മികമായി അവിടെ കടന്നുവന്നു. സുബ്ബയ്യൻ ക്രുദ്ധനായി. ആഗതൻ തന്റെ ഭക്ഷണത്തെ തീണ്ടിയെന്നാണു സുബ്ബയ്യന്റെ ആരോപണം. ഏതായാലും ആ സംഭവം ആ സാധുവിന്റെ ജോലി നഷ്ടപ്പെടുന്നതിനിടയാക്കി.

## ചിന്താകുലൻ

ഒരു ഉഗ്രയാഥാസ്ഥിതിക ഹിന്ദുവായിരുന്നു സുബ്ബയ്യൻ എന്നു പറഞ്ഞുവല്ലോ. 12500 പ്രാവശ്യം രാമനാമവും 6250 തവണ ശിവനാമവുമാണു് അദ്ദേഹം ദിവസവും ഉരുവിട്ടുകൊണ്ടിരുന്നതു്. ക്ഷേത്രങ്ങളിൽ പോയി ദർശനം നടത്തുന്നതിലും അദ്ദേഹം നിഷ്ഠ പുലർത്തിയിരുന്നു. പക്ഷേ, ബിംബാരാധന അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. ഊമപ്രതിമകളുടെ മുമ്പിൽ കോഴിച്ചോര വീഴ്ത്തിക്കൊണ്ടുള്ള ആരാധനാസമ്പ്രദായം അദ്ദേഹത്തെ ചിന്താകുലനാക്കി. അതും പ്രായേണ തന്റെ ചിന്താമണ്ഡലത്തിൽ തങ്ങിക്കിടന്നിരുന്ന ക്രൈസ്തവ മതസിദ്ധാന്തങ്ങളും അദ്ദേഹത്തെ ക്രിസ്തുമതത്തിലേക്കു് ആകർഷിച്ചുതുടങ്ങി. കുറെക്കാലത്തേക്കു് ആന്തരീകമായ ഒരു ക്രൈസ്തവനായും പുറമെ ഹിന്ദുവായും അദ്ദേഹം നടന്നിരുന്നു. പക്ഷേ, ആ കപടനാട്യം അപൗരുഷമെന്നു് അദ്ദേഹം വിചാരിച്ചു. അക്കാലത്താണു റവ. റസ്സൽ സ്കൂൾ പരിശോധിക്കുന്നതിനായി വന്നതു്. പരിശോധന കഴിഞ്ഞു പോകുവാനാരംഭിച്ചപ്പോൾ സുബ്ബയ്യൻ സായ്പിന്റെ അടുത്തു ചെന്നു ക്രിസ്തുമതം സ്വീകരിക്കുന്നതിനുള്ള തന്റെ ആഗ്രഹം അറിയിച്ചു. നാഗർകോവിലിൽ വച്ചു ജ്ഞാനസ്നാനം നടത്തിയാലുണ്ടാകാവുന്ന വിപത്തിനെപ്പററിയും, അതിനാൽ തന്റെ ചാർച്ചക്കാരോ മിത്രങ്ങളോ ഇല്ലാത്ത കോയമ്പത്തൂരോ മറേറാ പോയി ആ കർമ്മം അനുഷ്ഠിക്കുന്നതിന്റെ ഔചിത്യത്തെപ്പററിയും സുബ്ബയ്യൻ സായ്പിനോടു പറഞ്ഞു. പക്ഷേ, സായ്പാകട്ടെ അദ്ദേഹത്തിന്റെ ആ അഭിപ്രായം നിരാകരിക്കയാണു ചെയ്തതു്. റസ്സൽ പറഞ്ഞു: ,,സുബ്ബയ്യൻ, നിങ്ങൾ നിങ്ങളുടെ തീരുമാനം പുന:പരിശോധന ചെയ്യണം. ക്രിസ്തുവിങ്കലേക്കുള്ള നിങ്ങളുടെ മനംതിരിവു ദൈവനിയോഗമെന്നു നിങ്ങൾക്കു ബോദ്ധ്യമായാൽ ആരെയും ഭയപ്പെടേണ്ടതില്ല. ഇവിടെ, ഈ നാഗർകോവിൽ വച്ചുതന്നെ നിങ്ങളുടെ രക്ഷിതാവിനെ സ്വീകരിക്കുക.,,

## ജ്ഞാനസ്നാനം

റസ്സലിന്റെ ഈ ഉപദേശം സുബ്ബയ്യൻ സ്വീകരിച്ചു. അടുത്ത ആഴ്ചയിൽത്തന്നെ ജ്ഞാനസ്നാനശുശ്രൂഷ ചെയ്യുവാനുള്ള ഏർപ്പാടുകൾ ചെയ്തു. അനന്തരം അദ്ദേഹം തന്റെ പാഠശാലയിലേക്കു പോയി. അവിടെ ചെന്നു താൻ കൂട്ടിക്കൊണ്ടു ചെന്ന ആളിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: ,,കുഞ്ഞുങ്ങളെ, ഞാൻ നിങ്ങളെ വിട്ടുപോകുകയാണ്. ഈ നിൽക്കുന്നതു നിങ്ങളുടെ ഭാവിഗുരുഭൂതനാണ്. നിങ്ങൾ ഇതേവരെ എന്നോടു കാണിച്ചുപോന്ന സ്നേഹവും അനുസരണവും ഇദ്ദേഹത്തോടും പ്രദർശിപ്പിക്കണം. ഞാൻ വല്ല കുററവും ചെയ്തിട്ടുണ്ടെങ്കിൽ അതു നിങ്ങൾ എന്നോടു ക്ഷമിക്കണം.,, (തുടരും)

---

ണ് അമിത ജോലി ചെയ്യുന്നവരായി കാണപ്പെടുന്നതു്. ശാസ്ത്രീയവും ഭൗതികവുമായി വളരെയേറെ പുരോഗതി പ്രാപിച്ചിട്ടുള്ള ആധുനിക ലോകത്തിൽ പല പ്രശ്നങ്ങളേയും നേരിട്ടുകൊണ്ടിരിക്കുന്ന സഭയ്ക്കു കാലാനുസരണവും സുശക്തവുമായ നേതൃത്വം ആദിമ നൂററാണ്ടുകളിലെ അപ്പോസ്തലന്മാരെപ്പോലെ നൽകുന്നതിനു് ജീവിതവിശുദ്ധിയും വേദശാസ്ത്രപാണ്ഡിത്യവും ഉന്നത വിദ്യാഭ്യാസവും പുരോഗമനചിന്തയും പക്വതയും സുവിശേഷതാല്പര്യവും ഉള്ള രണ്ടോ മൂന്നോ പേരെ പ്രാർത്ഥനാപൂർവ്വം തെരഞ്ഞെടുത്തു് മെത്രാന്മാരായി വാഴിക്കുന്നതായിരിക്കും സഭയുടെ ഭാവിക്കു് നല്ലതു്.

സി.എം.എസ്. കോളജ് ഫാ. കെ. ഒ. തോമസ്.
കോട്ടയം.

# റോമൻ കത്തോലിക്കാ ഗ്രന്ഥകാരൻ സ്വ സഭയെ വിമർശിക്കുന്നു

(ഓട്ടോകാരെറുടെ "ദൈവരാജ്യം ഇന്നു്", എന്ന ഗ്രന്ഥത്തെ പരാമർശിച്ചു് ഒക്ടോബർ ലക്കം മലങ്കരസഭാതാരകയിൽ എഴുതിയിരുന്ന ഒരു ലേഖനം താഴെ ഉദ്ധരിക്കുന്നു.)

അന്യ സഭകളുടെ ഉപദേശങ്ങളെയും അവരുടെ ചിന്താലോകത്തിലെ ഗതിവികാസങ്ങളെയും ശരിയായി മനസ്സിലാക്കേണ്ടതിന്റെ ആവശ്യകത ഇക്കാലത്തു ധാരാളമായി ഊന്നിപ്പറയാറുണ്ടല്ലൊ. പരസ്പര ബഹുമാനത്തോടെയും അതേസമയം വിവേചനത്തോടെയും സത്യതല്പരതയോടെയും നിർവ്വഹിക്കേണ്ട ഒരു ക്രിസ്തീയ ധർമ്മമാണതു്. അന്യരുടെ നിലപാടു നാം ഗ്രഹിക്കുന്നതോടൊപ്പം നമ്മുടേതു് അവർക്കു് വിശദീകരിച്ചുകൊടുക്കേണ്ടതും നമ്മുടെ കർത്തവ്യമാണു്.

Otto Karrer എന്ന പ്രസിദ്ധനായ ഒരു റോമൻ വൈദികൻ The Kingdom of God Today (ദൈവരാജ്യം ഇന്നു്,) എന്ന പേരിൽ ഒരു പുസ്തകം അടുത്തകാലത്തു് പ്രസിദ്ധീകരിച്ചിട്ടുണ്ടു് അതിൽ തന്റെ സഭാംഗങ്ങളുടെ ഇടയിൽ പ്രബലപ്പെട്ടിട്ടുള്ള ചില ചിന്താഗതികളെ അദ്ദേഹം വിമർശിച്ചിരിക്കുന്നതു് രസകരവും വിജ്ഞാനപ്രദവുമാണു്. കന്യകമറിയാമിനോടുള്ള വണക്കം പൊതുവെ റോമൻ കത്തോലിക്കരുടെ ഇടയിൽ ന്യായമായ അതിരുകളെ വളരെ കവിഞ്ഞുള്ളതാണെന്നുള്ള ഇതരരുടെ വിമർശനത്തെ ഒരളവിൽ ഈ ഗ്രന്ഥകാരൻ സമ്മതിക്കുന്നുണ്ടു്. വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിലും പ്രകാശത്തിലും അതിനെ പരിമിതപ്പെടുത്തേണ്ടതാണെന്നും, അല്ലാത്തപക്ഷം അതു വലിയ ദോഷങ്ങൾക്കു വഴിതെളിക്കുമെന്നും സഭാചരിത്രത്തിൽ അങ്ങനെ സംഭവിച്ചിട്ടുണ്ടെന്നും അദ്ദേഹം സമർത്ഥിക്കുന്നു.

അദ്ദേഹത്തിന്റെ ചില പ്രസ്താവനകളിലേക്കു തിരിയാം. (പദാനുപദ തർജ്ജമയല്ല, എങ്കിലും ആശയങ്ങൾക്കു കോട്ടം സംഭവിക്കുന്നില്ല.)

## കന്യകാ വണക്കം

കന്യകയെ വണങ്ങുന്നതിന്റെ അർത്ഥവും അളവും അതിന്റെ പരിമിതികളും എല്ലാം ക്രിസ്തുവിനോടുള്ള വണക്കത്തിൽ അധിഷ്ഠിതമായിട്ടുള്ളതാണു്. സാക്ഷാൽ കാര്യമായിട്ടുള്ളതു ക്രിസ്തുവിന്റെ കൃപ മുഖാന്തരം നമ്മുടെമേലുള്ള (അഥവാ നമ്മിലുള്ള) ദൈവഭരണം മാത്രമാണു് (What matters alone is the rule of God through Christ's grace,,) സഭയുടെ ചരിത്രത്തിൽ ഇതിൽനിന്നു ചില വ്യതിയാനങ്ങളുണ്ടായിട്ടുണ്ടു്. സഭാംഗങ്ങൾ അപൂർണ്ണരായ മനുഷ്യർ മാത്രമാണെന്നേ ഇതു തെളിയിക്കുന്നുള്ളു. അപ്പസ്തോലന്മാരുടെ കത്തുകളിൽ കാണുന്ന ആശയത്തിന്റെ പ്രകാശത്തിൽ നമ്മുടെ അഭിപ്രായങ്ങളെ സദാ പരിശോധിച്ചു് അതിനോടു് അനുരൂപമാക്കേണ്ടയാവശ്യം നമുക്കുണ്ടു് ചിന്താക്കുഴപ്പങ്ങളെ പരിഗണിച്ചു ഈ വിധത്തിലുള്ള പരിശോധനയുടെ ആവശ്യം സമുന്നതരായ ദൈവശാസ്ത്രജ്ഞന്മാർ തന്നെയും ആവർത്തിച്ചു ചൂണ്ടിക്കാണിച്ചിട്ടുള്ളതുമാണു്. സഭാംഗങ്ങളുടെ തെററുമൂലം ക്രിസ്തീയ ജീവിതത്തിനു സംഭവിച്ചിട്ടുള്ള വൈകല്യങ്ങൾ ഗുരുതരവും പല തലമുറനീണ്ടുനിന്നിട്ടുള്ളതുമാണെന്നു സുവ്യക്തമാണു്. (പല ഉദാഹരണങ്ങൾ കൊടുക്കുന്നുണ്ടു്. അവയിലൊന്നു് ജനസാമാന്യമദ്ധ്യേ വേദപുസ്തകപാഠനം പ്രായോഗികമായി അവഗണിക്കപ്പെട്ടുപോയി എന്നുള്ളതാണു്.) കന്യകമറിയാമിനോടുള്ള വണക്കം മദ്ധ്യനൂററാണ്ടുകൾ മുതൽ വി. ബെർണാഡു, ഉൾപ്പെടെയുള്ള അനേകം സഭാനേതാക്കന്മാർ തന്നെയും ഇതിനെ അപലപിച്ചിട്ടുള്ളതാണു്. വേദപുസ്തകത്തിൽ കാണുന്ന ആശയങ്ങളിൽനിന്നും സഭയുടെ ശരിയായ പാരമ്പര്യത്തിൽ നിന്നും കന്യകയോടുള്ള ഭക്തിവ്യതിചലിച്ചുപോകരുതെന്നു് പല ബിഷപ്പുമാർ നമ്മുടെ കാലത്തുതന്നെ വിശ്വാസികളെ ഉൽബോധിപ്പിച്ചിട്ടുണ്ടു്. മറിയാമ്മിനെപ്പററിയുള്ള അതിരുകവിഞ്ഞ സ്തുതിയും ക്രിസ്തുവിനോടുള്ള ഭക്തിയുടെ കുറവും പലപ്പോഴും ഒന്നിച്ചു കാണാറുണ്ടു്.

നമ്മുടെ കർത്താവു് ഇപ്പോൾ സ്വർഗ്ഗത്തിൽ തന്റെ മനുഷ്യസ്വഭാവത്തോടുകൂടെത്തന്നെ നമുക്കുവേണ്ടി പക്ഷവാദം ചെയ്തുകൊണ്ടിരിക്കുന്നു. അവൻ നമ്മുടെ മദ്ധ്യസ്ഥനും സഹോദരനും സ്നേഹിതനുമാണു്. നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്ന മററുള്ളവരൊക്കെയും പ്രത്യേകിച്ചും അവന്റെ വാഴ്ത്തപ്പെട്ട മാതാവും അവന്റെ പക്ഷവാദത്തിൽ പങ്കാളികൾ മാത്രമാണു്. അവൻ മാത്രമാണു് നമ്മുടെ ഏക വലിയ മദ്ധ്യസ്ഥൻ. എങ്കിലും നമ്മുടെ സഭാംഗങ്ങളിൽ പലരും ഇതേപ്പററി വേണ്ടത്ര ബോധവാന്മാരല്ല. എന്നാൽ നമ്മുടെ തക്സായിൽ ഇതു തെളിഞ്ഞു നിൽക്കുന്ന സത്യമാണു്. ഇതു എല്ലായ്പ്പോഴും ഊന്നിപ്പറയേണ്ടയാവശ്യമുണ്ടു്. നമ്മുടെ ബാല്യകാലത്തു് വി: കുർബാനസ്സ്വീകരണത്തിനായി ഒരുക്കപ്പെട്ടപ്പോൾ കർത്താവിന്റെ ദിവ്യമഹത്വം ഹേതുവായി അവനും നാമും തമ്മിൽ വലിയ ദൂരമുള്ളതായി നമുക്കു് തോന്നിയിട്ടുണ്ടു്. ഈ വലിയ ദൂരത്തെ ഇല്ലാതെയാക്കേണ്ടതു നമ്മുടെ മദ്ധ്യസ്ഥനും സഹോദരനുമായ ക്രിസ്തുവിന്റെ മനുഷ്യത്വമാണു്. എന്നാൽ അതിനു പകരം കാരുണ്യവതിയായ നമ്മുടെ മാതാവിനെയാണു് അവിടെ പലപ്പോഴും നാം പ്രതിഷ്ഠിച്ചതു്. വേദപുസ്തകത്തിൽ ക്രിസ്തുവിനെപ്പററി പറഞ്ഞിട്ടുള്ളതു് നാം കന്യകയിൽ ആരോപിച്ചു. അവളും സകല വിശുദ്ധന്മാരും നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നുണ്ടെന്നുള്ളതു വാസ്തവം തന്നെ; പക്ഷെ കർത്താവിനോടു ചേർന്നു അവന്റെ പിമ്പിൽ നിന്നുകൊണ്ടുമത്രേ.

## മദ്ധ്യസ്ഥത

ഈ ഘട്ടത്തിൽ കന്യകയെപ്പററി ചിലർ ഉപയോഗിക്കാറുള്ള രണ്ടു സംജ്ഞകൾ പരിശോധിക്കേണ്ടിയിരിക്കുന്നു. ഒന്നു് "മദ്ധ്യസ്ഥ,, (Mediatrix) എന്നതു തന്നെ. വേദശാസ്ത്രപരമായി ശരിയായ വ്യാഖ്യാനം ഇതിനു നൽകാവുന്നതാണു്. എന്നാൽ ദൈവത്തിനും മനുഷ്യർക്കും മദ്ധ്യേയുള്ള ഏകമദ്ധ്യസ്ഥൻ യേശുക്രിസ്തു മാത്രമാണെന്നും, അവൻ നമുക്കുവേണ്ടി സ്വർഗ്ഗത്തിൽ പക്ഷവാദം കഴിച്ചുകൊണ്ടിരിക്കുന്നു എന്നുമുള്ള വേദപുസ്തകസത്യം വിസ്മരിച്ചുകൂടാ. പ്രത്യേകിച്ചും ലാററിൻ—അമേരിക്കൻ രാജ്യങ്ങളിൽ ഇങ്ങനെയുള്ള സംജ്ഞകൾ ദോഷം ചെയ്യുന്നുണ്ടു്. നമ്മുടെ മദ്ധ്യസ്ഥൻപ്രാഭവാനായ നമ്മുടെ ന്യായാധിപതിയുമാകയാൽ, സൌമ്യയായ "നമ്മുടെ മാതാവു്,, നമുക്കുവേണ്ടി അവനോടു് പക്ഷവാദം ചെയ്യാൻ മുമ്പോട്ടു വരേണ്ടതു് ആവശ്യമാണെന്നു് പലരും വിചാരിച്ചുപോകുന്നു. ആർജൻറീനയിൽനിന്നും എന്റെ സ്നേഹിതനായ ഒരു പുരോഹിതൻ അദ്ദേഹത്തിന്റെ മരണത്തിനു കുറച്ചു സമയം മുമ്പു് എന്റെ പേർക്കെഴുതി "ഇവിടെ സകലവും എന്നു പറഞ്ഞാൽ, സകലവും തന്നെ മറിയാം ആണു് നിർവ്വഹിക്കുന്നതു്; ദൈവം സകല അധികാരവും കന്യകയെ ഏല്പിച്ചിരിക്കയാണു്. അനേകം പേർക്കും ക്രിസ്തു കുർബാനയപ്പത്തിൽ മാത്രം സന്നിഹിതനായിരിക്കുന്നു!,, ഇതിനെതിരായി ക്രിസ്തീയോപദേശത്തിലെ കേന്ദ്രസത്യത്തെ ഊന്നിപ്പറയുന്നതിനു വളരെ ശ്രദ്ധിക്കേണ്ടതായുണ്ടു്. ഉയർത്തെഴുന്നേററ കർത്താവു തന്റെ മനുഷ്യപ്രകൃതിയിൽ നമ്മുടെ വലിയ മദ്ധ്യസ്ഥനാണു്. അവനോടുകൂടെയുള്ള സഹകരണത്തിൽ മാത്രമാണു് കന്യക മാതാവു മദ്ധ്യസ്ഥയായിരിക്കുന്നതു്. മാത്രമല്ല, മറിയാമിനു പുറമേ സകല വിശുദ്ധന്മാരും ഭൂമിയിലുള്ള സകല വിശ്വാസികളും അതേ അർത്ഥത്തിൽ മദ്ധ്യസ്ഥരാണു്. എന്തെന്നാൽ നാമെല്ലാവരും നമ്മുടെ പ്രാർത്ഥനകൾകൊണ്ടും നമ്മുടെ സാക്ഷ്യം കൊണ്ടും നമ്മുടെ സ്നേഹംകൊണ്ടും അന്യോന്യം രക്ഷയ്ക്കായി സഹായിക്കാൻ വിളിക്കപ്പെട്ടിരിക്കുന്നവരാണു്.

## ഉദ്ധാരണ കൃത്യം

രണ്ടാമത്തെ സംജ്ഞ Ce-redemptrix (ക്രിസ്തുവിനോടുകൂടെ

വീണ്ടെടുപ്പിൻ വേലയിൽ പങ്കുള്ളവരം)എന്നതാണ്. ഇതു സഭ ഔദ്യോഗികമായി ഉപയോഗിക്കുന്ന ഒരു പേരല്ല. ചില പ്രസംഗകരും എഴുത്തുകാരും ഉപയോഗിക്കുന്ന എന്നമാത്രം. (അവരെപ്പററി പുച്ഛരസത്തോടെയത്രേ ഗ്രന്ഥകാരൻ എഴുതുന്നതു്.) ഇതിനും നിർദ്ദോഷമായ ഒരു വ്യാഖ്യാനം നൽകാവുന്നതാണ്. കർത്താവിൻെറ മാതാവായിത്തീരാൻ വിളിക്കപ്പെട്ടപ്പോഠം അവരം ദൈവത്തിൻെറ മനുഷ്യാവതാരത്തിനായി തന്നെത്തന്നെ സമർപ്പിക്കയും, ക്രിസ്തുവിനോടുള്ള ആത്മീകമായ ഐക്യത്തിൽ കുരിശിൻെറ ചുവട്ടിൽ വരെയും അവനെ അനുഗമിക്കയും ചെയ്തു. പക്ഷെ കുരിശിൻെറ ചുവട്ടിൽ യോഹന്നാനും ഗലീലയിൽനിന്നുള്ള സ്ത്രീകളും അവളോടുകൂടെ ഉണ്ടായിരുന്നു എന്നുള്ളതു് നാം വിസ്മരിക്കരുതു്. മാത്രമല്ല, സകല മനുഷ്യർക്കും വേണ്ടി നാം യാചനയും പ്രാർത്ഥനയും പക്ഷവാദവും കഴിക്കുമ്പോഠം ക്രിസ്തുവിൻെറ രക്ഷണ്യപ്രവർത്തനത്തിൽ വിശ്വാസികളായ നാം എല്ലാവരും സഹകരിക്കയാണല്ലോ ചെയ്യുന്നതു്.

### ദർശനം

കന്യകമറിയാമിൻെറ ദർശനം ലഭിച്ച എന്നു അവകാശപ്പെടുന്നവരെപ്പററി അടുത്തതായി ഗ്രന്ഥകാരൻ പ്രതിപാദിക്കുന്നു. ഇവയൊക്കെയും കേവലം മനസ്ഥിത (Subjective) മാണെന്നത്രേ അദ്ദേഹത്തിൻെറ അഭിപ്രായം. കന്യകയുടെ ദർശനത്തോടുഘടിപ്പിച്ചു പറഞ്ഞു പോരുന്ന തീർത്ഥസ്ഥലങ്ങളെപ്പററിയും അദ്ദേഹം വ്യവഹരിക്കുന്നുണ്ടു്. ഏതു സ്ഥലത്തുവച്ചും വിശ്വാസത്തോടെയുള്ള പ്രാർത്ഥനയ്ക്കു ലഭിക്കുന്ന അൽഭുതകരമായ ഫലങ്ങളെ അദ്ദേഹം ചോദ്യം ചെയ്യുന്നില്ല. മെക്കായിലേക്കും ഗംഗാനദിയിലേക്കുമുള്ള ഭക്തരായ തീർത്ഥാടകരെയും അദ്ദേഹം ഈ സന്ദർഭത്തിൽ അനുസ്മരിക്കുന്നു. വിസ്താരഭയത്താൽ രസകരമായ ഈ ഭാഗമൊക്കെയും വിടുന്നു. എന്നാൽ അവസാനമായി അദ്ദേഹം ചൂണ്ടിക്കാണിക്കുന്ന ഒരു കാര്യം കൂടെ എടുത്തു പറഞ്ഞുകൊള്ളട്ടെ. പ്രോട്ടസ്റ്റൻറുകാരനായ സഹവിശ്വാസികളും കത്തോലിക്കരും തമ്മിലുള്ള പരിതാപകരമായ പിളർപ്പ് അനാവശ്യമായി വർദ്ധിപ്പിക്കുന്നതു ക്രിസ്തുവിൻെറ മനസ്സിനു യോജിച്ചതല്ല എന്നും, കന്യകയോടുള്ള അമിതമായ ഭക്തി പ്രോട്ടസ്റ്റൻറുകാരെ കൂടുതൽ അകററുമെന്നും അദ്ദേഹം തൻെറ സഭാംഗങ്ങളെ ഓർമ്മിപ്പിക്കുന്നു. പ്രോട്ടസ്റ്റൻറുകാരെ പ്രീണിപ്പിക്കാനായി കത്തോലിക്കർ എന്തെങ്കിലും ചെയ്യണമെന്നല്ല, അപ്പസ്തോലിക പാരമ്പര്യത്തിൻെറ ആത്മാവിലുള്ള മിതത്വം പാലിക്കണമെന്നു മാത്രമാണ് അദ്ദേഹം ഉൽബോധിപ്പിക്കുന്നതു്.

ഈ ഗ്രന്ഥം ശ്രേഷ്ഠാനുമതി,, ലഭിച്ചിട്ടുള്ള ഒന്നാണെന്നും, തൽ കർത്താവു് പ്രസിദ്ധനായ ഒരു കത്തോലിക്കാ ദൈവശാസ്ത്രപണ്ഡിതനാണെന്നുംകൂടെ പറഞ്ഞു കൊള്ളട്ടെ. അദ്ദേഹത്തിൻെറ ചില അഭിപ്രായങ്ങഠം ഇവിടെ ഉദ്ധരിച്ചതിൽ നിന്നും, അദ്ദേഹം പരിമിതപ്പെടുത്തുകയോ തിരുത്തുകയോ ചെയ്യുന്നരൂപത്തിൽത്തന്നെയും റോമൻ സഭാംഗങ്ങളുടെ ആശയങ്ങളോ ആചാരണങ്ങളോ നമുക്കു സ്വീകാര്യമാണെന്നർത്ഥമാകുന്നതായി ആരും വിചാരിച്ചു പോകരുതേ. റോമാസഭയിലെ ഇങ്ങനെയുള്ള ആധുനിക ചിന്താഗതികഠം നാം അറിഞ്ഞിരിക്കണമെന്നു മാത്രമേ ഉദ്ദേശിച്ചിട്ടുള്ളു. അവ സ്വാഗതാർഹമായ അളവിൽ നമുക്കു സന്തോഷിക്കയും ദൈവത്തിനു സ്തോത്രം ചെയ്യുകയും ആവാം. എന്നാൽ ആത്മപ്രശംസയ്ക്കു നാം അതു അവസരമാക്കരുതു്. മററുള്ള സഭകളൊക്കെയും അവരുടെ കുറവുകളും തെററുകളും തിരുത്തി പൂർണ്ണസത്യത്തിൻെറ പരിജ്ഞാനത്തിലേക്കു വരട്ടെ, നമുക്കു് അതിനായി നോക്കിയിരിക്കമാത്രം ചെയ്യാം എന്ന മനോഭാവം ആശാസ്യമല്ല എന്നുകൂടെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

(2—ാം പേജിൽനിന്നു തുടർച്ച)

രോഗികളെ ആശുപത്രിയിൽ സന്ദർശിക്കാത്ത ഒരു ദിവസമെങ്കിലും വെല്ലൂർ ജീവിതകാലത്തു് ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല. രോഗികളുടെ അടുത്തു പോയിരുന്നു് അവരെ ആശ്വസിപ്പിക്കുക, അവരുടെ കുമ്പസാരം കേഠക്കുക, അവർക്കു വി. കുബ്ബാന കൊടുക്കുക, ഓപ്പറേഷനു പോകുന്നതിനു മുമ്പു പ്രത്യേകം അവരെ ധൈര്യപ്പെടുത്തി അയയ്ക്കുക, അവരുടെ ബന്ധുക്കളെ വിവരം അറിയിക്കുക, അവർക്കു നല്ല ഗ്രന്ഥങ്ങഠം വായിക്കുവാൻ കൊടുക്കുക, അവർക്കു വേണ്ടി നിരന്തരം വി. കർബ്ബാന അർപ്പിക്കുക മുതലായ സേവനങ്ങഠം അദ്ദേഹത്തിനു് ആനന്ദസന്ദായകമായിരുന്നു. ഓർത്തഡോക്സ് സഭയ്ക്കു വെല്ലൂർ ഒരു പള്ളി ഉണ്ടാക്കുവാനായിട്ടു സ്ഥലം നേടിയതും അദ്ദേഹത്തിൻെറ അവിടത്തെ പ്രവർത്തനഫലമായിട്ടായിരുന്നു.

ചെറിയ തെററുപോലും വലിയ കുററമായി പരിഗണിച്ചു ദൈവമുമ്പാകെ അനുതപിക്കുന്ന അദ്ദേഹത്തിൻെറ സ്വഭാവവും പാക്കിൻസസ്സ് ഡിസീസ്,, എന്ന തീരാവ്യാധി പിടിപെട്ടപ്പോഴും സഹജമായി ഉണ്ടായ നിരാശകളുമെല്ലാം അൽഭുതകരമായ വിധത്തിൽ ഹൃദയത്തിൽനിന്നു ദൂരീകരിക്കുവാൻ അദ്ദേഹത്തിനു സാധിച്ചതും 23—ാം സങ്കീർത്തനത്തിൻെറ ഭക്തിരസപ്രധാനമായ വ്യാഖ്യാനം അദ്ദേഹം ചർച്ചുവീക്കിലി മുഖേന പരസ്യം ചെയ്തു(C.L.S.പുസ്തകമായി പ്രസിദ്ധപ്പെടുത്തി.) സ്വാനുഭവം ആ വ്യാഖ്യാനത്തിൽ കൂടി വിശദീകരിച്ചതും അദ്ദേഹത്തിൻെറ പ്രാർത്ഥനാജീവിതവും മററും ഓർക്കുമ്പോഠം മലങ്കര സഭയിലെ പട്ടക്കാരിൽ പരിശുദ്ധന്മാർ ആരെങ്കിലും ഉണ്ടെങ്കിൽ അതു് അദ്ദേഹമാണെന്നു പറയുവാൻ ഞാൻ ധൈര്യപ്പെടുകയാണ്. അൻപതിൽപ്പരം വർഷം ജീവിച്ച അദ്ദേഹത്തിൻെറ അവസാനകാലത്തെ കഷ്ടപ്പാടുകഠം ഓർത്താൽ അനർഹമായ കഷ്ടപ്പാടിൻെറ രഹസ്യം അതിൻെറ ശുക്ഷ്രൂപത്തിൽ ആരെയും ഇരുത്തിചിന്തിപ്പിക്കാതിരിക്കയില്ല. വി. കർബാന അർപ്പിക്കാവുന്നിടത്തോളംകാലം പീടലിക്കു് പാഡുവച്ചുകെട്ടി തല നിവർത്തുനിർത്തി അദ്ദേഹം നിവർത്തിച്ചു പോന്നു. ഒടുവിൽ കൈ വിറച്ചിട്ടുപോലും ചൊല്ലാവുന്നിടത്തോളംകാലം അദ്ദേഹം വി. കർബാന ചൊല്ലി. കഴിഞ്ഞ ഒരുവർഷം ചെമ്പകശേരിൽ അദ്ദേഹത്തിൻെറ സ്വവസതിയിൽവിശ്രമിച്ചപ്പോഴുംകുമ്പസാരിക്കുന്നതിലുംവി. കർബാന അനുഭവിക്കുന്നതിലും അദ്ദേഹം നിഷ്ഠ പാലിച്ചിരുന്നു.ഒടുവിൽ ബിൽ എഴുതി സകല കാര്യങ്ങളും ക്രമീകരിച്ചിട്ടാണ് അദ്ദേഹം വെല്ലൂർ ഓപ്പറേഷനു വേണ്ടി പോയതു്. ആ ബില്ലിലെ ചില കാര്യങ്ങഠംപോലും പോകുന്നതിനു മുമ്പ് ഈ എഴുത്തുകാരനെ അറിയിക്കുവാൻ തക്കവണ്ണം അദ്ദേഹത്തിനു് എന്നോടു് സ്നേഹമുണ്ടായിരുന്നു എന്നോർക്കുമ്പോഠം ഒരു സ്വസഹോദരൻ കടന്നു പോയ ഒരു അനുഭൂതിയാണ് എൻെറ ഉള്ളിൽ ഉദിച്ചുയരുന്നതു്.

അങ്ങനെ അനേകംപേരുടെ ഹൃദയത്തെ കവർന്നെടുക്കുകയും അനേകർക്കു മാർഗ്ഗദർശനം നൽകുകയും ചെയ്ത ഒരു മാതൃകാപുരോഹിതനാണ് നമ്മിൽനിന്നു മറഞ്ഞു പോയിരിക്കുന്നതു്. അദ്ദേഹത്തിൻെറ ജീവിതം പരിശോധിക്കുമ്പോഠം പെട്ടെന്നു് നമ്മുടെ കർത്താവു പറഞ്ഞ ഒരു വാചകമാണു മനസ്സിൽ ഉയർന്നു വരുന്നതു്. ‘‘ഇതാ സാക്ഷാൽ യിസ്രായേല്യൻ, ഇവനിൽ കപടം ഇല്ല.,,അതേ, കപടമില്ലാത്ത ഒരു നിഷ്കളങ്കജീവിതമാണ് അദ്ദേഹം നയിച്ചിരുന്നതു്. നമ്മുടെ കർത്താവു തൻെറ വിശ്വസ്തപുരോഹിതന്മാക്കായി വാഗ്ദാനം ചെയ്തിരിക്കുന്ന ശോഭയേറിയ കിരീടംഅദ്ദേഹത്തിനു നൽകുകയും ഇമ്പങ്ങളുടെ പറുദീസായിൽ സത്യ പുരോഹിതന്മാരുടെ ഗണത്തിൽ അദ്ദേഹത്തെ ആശ്വസിപ്പിക്കുകയും ചെയ്യട്ടെ. അതിനായി നമുക്കും പ്രാർത്ഥിക്കാം.

—ഓർത്തഡോക്സ് യൂത്ത്

(continued page from 12)

is the secular meaning of the Gospel—and for many people, that is the secular flesh in which Jesus is to be met if he is to be met at all.

### Valid Answer

I am not persuaded that the real God has died within the last hundred years. Nor am I persuaded that the "social Gospel" or "religionless Christianity" is the whole of the valid answer to the problems which contemporary Christians obviously have if they attempt to understand the message of Jesus and to share their understandings with their fellow-citizens. I am convinced that it is reasonable to hold a purified belief in God to-day, and that it is right to accept the life of Jesus as the supreme word from God to man. On that conviction can be built a cautious optimism about

the intertwined future of education and Christianity. Having over the last few years stressed the defects in the old images of God, we ought now to be constructive. Honesty is the first essential, but honest doubt is not enough if it is possible to give an honest answer. One of the temptations which intellectuals have is to suppose that Don't Know is morally superior to Yes or No but in real life decisions are required from us, and in fact we grow by taking decisions. "To be a Seeker," as Oliver Cromwell once said, "is to be of the best sect, next to a Finder."

In contemplating the task of re-construction, I find help in three arguments.

1. Education, by purifying religion, can strengthen it. None of us can afford to despise the virtues and the commonsense which we find in men and women whose schooling was elementary, and no one with any sense of the history of religion will write off the peasant saint. But the drive towards an educated society cannot be halted. All over the world to-day people want the advantages which education brings, and governments struggle to provide them; and in developed countries education is becoming the largest industry. The religion of future must be built on another tradition which is part of our religious heritage-the tradition of the learning which teaches a man how little he knows, and which makes him humble enough to seek wisdom.

To-day scientific humanism has grown away from its religious roots, but the riddle of human existence remains, and many eminent humanists remain interested in this riddle. We may foresee that the humanist movement will gradually grow up further, and will progress beyond its present absorption in gadgetry. It may well return to its older view. True humanism, I should say, believes that the most important business of man in his days on earth is to pierce the great riddle by the symbols of art and by story-telling, and in the light gained to live in peace and love. When that day of true humanism comes, the present impatient ignorance of philosophical and mystical theology, and the present bored refusal to study the subtle character of religious belief and religious language, will be seen as immature.

2. Jesus remains the most mature man who ever lived, and he remains this by virtue of his faith in his Father. He triumphs in comparison with any other human being known to us. In the midst of all historical knowledge he remains unique.

He is not unique chiefly because of his ethical teaching, profound and piercing as that is. He is unique because first his disciples and then the millions who have followed him have found through his life the strength which they need to obey his teaching. The essence of his teaching is faith in God. Others have depicted the world in many ways, or have mastered its treasures with many skills. Jesus taught that the wisest thing which a man can say about this world is that it is like a home, and the wisest thing he can do is to thank God for being the Father of this home. That is imagery; but no other imagery is so eloquent. For me and for many others, the essence of Christianity is the continuing, commanding influence of Jesus with his Gospel of God. Christianity is renewed as generation after generation wrestles with that personality and that message, and seeks to express its understanding in its own ways. This is why I believe that a purified Christianity will be the religion of the future.

## Reasonable

3. Faith in God as Father remains reasonable I think myself our universities and colleges as largely secular, and I have tried to describe the world which is being born out of such education. One "God" has died, and many ask: does any God remain? Yet is is easy to exaggerate the extent of secularization. Perhaps in the future we sha observe large members of entirely Godlessll people. Perhaps they already exist in the Communist world; if so, not all humanists will think that the substitution of marxist dogma is a gain. All I know is that many surveys of public opinion have shown that in Britain and even more strikingly in the United States, the great majority retains a faith in God, or at least professes this faith in response to inquiries. In the British universities and colleges, which present a secular appearance, remarkable numbers do go to church and the religious societies are usually at least no worse off than the political societies.

It is easy to be cynical about this religiousness which remains, but it seems fairer to observe that faith in God has not yet been eradicated, even in these places and at this time when so many factors combine to make this faith difficult.

I am therefore convinced that the quest for God to-day, although difficult and sometimes hellishly difficult, is valid. I believe that education can be a positive help, and that the best education is the one which most helps us to understand the character and content of the teaching of Jesus about God. Students and others undergoing education have nothing more important to do than to face this issue squarely-as many thousands already do. Theologians and other teachers have no duty higher than serving this quest -and I know that this is already a richly creative age in Christian theology.

I therefore state three practical needs:

First, it is desirable to have along-side the church -controlled activities some basically Christian groups which are not dominated by a parson-in order to limit the ever-present threat that the priest or minister may (probably without meaning to) stifle the (perhaps confused or inarticulate) thoughts and activities of lay people. This is specially true of the universities and colleges.

Second it is desirable to provide both for the local congregations and for the more informal groups occasional opportunities of gaining personal experience outside their familiar corners. When the very future of Britain depends on the ability of its educated citizens to understand the Afro-Asian Revolution and to treat fellow-Europeans as friends and partners, this international work of the SCM is vital, and it is tragic that many people are still blind to its potentialities.

Third, it is desirable for Christians to remember the invention of the printing press.

(David Edwards, General Secretary of the Student Christian Movement, was speaking to the General Council of the SCM and asking for three working groups to look into the future policy of the movement.)

—British Weekly

Reg. No K. 289. Licence No 498

ചർച്ച് വീക്കിലി

# From Honest Doubt to Honest Answer

David Edwards

In what shape can Christianity flourish in an educated society?

There is real substance in the view (which, however, I do not hold) that education and Christianity have now ceased to live together happily, so that it is only a matter of time before their divorce is made public and irrevocable.

To a large extent our world is secular–even Scotaland is!–and eduction has made it so. SECULARIZATION is the great new fact of our time; I do not think that we can begin to understand our time until we feel for ourselves the force of the prophecy that the future will be entirely secular.

Many thoughtful observers are sure that the religious remnant in our world will gradually dwindle to extinction, and that the political or social forces which today keep some religious institutions flourishing will before long find slogans, customs and institutions of an honestly secular character. Some of the most sensitive writers have been teaching in recent years that the supernatural side of religion must be abandoned, so that all that survives is ethics. If we are to contradict those expectations, we must be reasonably confident of the ground on which we stand.

I think that we can be reasonably confident. But first Christian believers have to abandon territory which cannot be defended. One simple point-not often enough made in the teaching of the churches, even today-is that there is no virtue whatsoever in pretending that a proposition may be true on religious authority when scientific or historical research has shown it to be false. We need not follow every change in scholarly fashion (as contrasted with knowledge), but we do know for a fact that both the Bible and the Church have made errors, so that we must use our intelligences freely as part of the quest for an understanding of any genuine authority to be found in the Bible and the Church.

## Pluralist Society

Another point-which has to be asserted against much remaining notalgia with its administrative consequences-is that the days are gone when the institutional Church could dominate society through its buildings, officials and codes. Our society is pluralist, and the Church must work as one body among many, proving itself by its ability to serve effectively to-day, rather than by the assertion of historic privileges. This must mean that ordinary Christians must undertake initiatives and discharge responsibilities which used to be confined to the men at the altars and in the pulpits.

A third vital point is that although Christianity is an historical religion -in the sense that it is for ever tied to the person of Jesus as he appears from his rich background, and as his character has been transmitted by the saints of the first nineteen centuries—it is tragically mistaken to suppose that all the continents and the cultures in the twentieth, thirtieth, one hundredth and one thousandth centuries A. D. must be imprisoned by Hebrew, early Christian, Tudor or Victorian phrases in their struggle to express their vision of the significance of this inexhaustible man. Christianity could not survive if it were to lose that discriminating acceptance of fresh forms which has been one of the secrets of its astonishing progress through history.

A point which is almost trivial in comparison with those great truths, but which needs to be mentioned, is that it is hopeless for the churches to attempt their tasks in isolation from each other. The churches need each other's strength-the strength which can be measured in terms of men and money, and the greater strength which lives in prayers and dreams.

But why do I think that, despite all the difficulties, an educated person can be reasonably confident to-day in standing on Christian ground? That question takes us straight to the question of God, for ours is a time to which "God" seems unreal—a three-letter word which may stand for anything or for nothing.

I think this is inevitable. In the past the word was given a content which was sometimes stupid. Events were called "acts of God" which in the age of science we attribute to natural causes. God was described as behaving in ways which we think would shame an earthly father. The worship of this "God" caused, or at least was compatible with, arrogance and cruelty towards others; or it could lead to a hatred for one's own humanity. Such a "God"-an old man in the sky, often incompetent and often beastly–had to die once education really got going, since in point of fact he had never existed as more than the projection of men's diseased imaginations.

Religion, including the Christian religion, finds itself in the modern world burdened by a past which now makes a public appeal difficult. I do not foresee that this situation will change during the 35 years which are left of this century.

For the reason I am persuaded by those many Christians who nowadays urge their fellow-believers that the Christian "presence" in the contemporary world must be modest and earthy, expressed almost entirely in silent service, in friendship and compassion, and in anonymous participation, in the humanitarian causes which so urgently deserve our support. In recent years the SCM has opened its membership-which has been "open" for many years-even more widely than before to those with no clear religious faith, and it has involved itself deeply in some battles for social justice, for example in race relations. In a secular society that

(Continued on page 10)

Printed and Published by N. M.Abraham B. A at the Malayala Manorama, Press Kottayam.